THE CHURCH WEEKLY

Vol. VIII. | SUNDAY 27th JUNE 1954 | PRICE 2 ANNAS PER COPY | NO. 25

# ADDRESS TO THE ALL KERALA CATHOLIC CONGRESS

(By His Eminence Cardinal Gracias)

## III

Now the concrete Message which I desire to deliver to the Catholics of Malabar is on the lines of the statement Jacques Maritain which I have already quoted. Maritain speaks of the mission of the Christian in the world of to-day as follows:—He says he has to frame.

(a) a system of philosophic and economic thought.

(b) a social philosophy.

From which It-is abundantly clear that he sets greater store by thought rather than action, by principles ralher than by policies. Principles are the springs of action; if the principles are sound, action will be healthy and enduring.

1) Chesterton has said "the world in every age is converted by him who contradicts it most." The life of a Christian has never been an easy one, nor could it never be, as the disciple cannot be greater than the Master. To-day we have to play the part of contradicting the world's philosophies in the sphere of thought and morals. At present all the world over the mistake is being made of neglecting fundametal truths and with this neglect man's practical faith in them is enervated. The line of reasoning which has brought about the present attitude is clear enough. The world it is argued, thinks no longer of God, so it is useless to speak to it of high spiritual things. We must concentrate on things wich though of a lower order, are intelligible to men of the word. So the heights are relinquished and the issue is joined at the level of the natural law. But the world in every age is converted by him who contradicts it most.

Here then is our opportunity. All around us we see men's minds in a state of forment, restless, given to experimentation, interested more in the quest than in the goal, more in the search than in the find. A very nagative process indeed, producing a vacuum in men's minds. It is this vacuum which constitutes the greatest danger today, for then men can become easy victims of a series of schools of thought. The Christian Mind is the need of the hour, for having as we do a coherent system of thought and practice, constituting way of life, we have something definite to offer to the world. But we cannot give in abundance what we do not possess in abundance. Weak convictions mean weakness in action. It will not do to be of such as are described by Father Martindale: "They go through the knee-drill of the Church and end by harking time perfectly, even noisly, but never advance, let alone help others to do so." Or as someone else put it; Far more people do harm to the Cause of Christ by the way they defend it than the people who attack it. "What is wanted is the realization that there is a Catholic way of looking at every thing in the wide world, from hospitals to theatres, from wages to dividends, and from dress to foreign politics. Most of us have worldly minds with a few Christian patches, are our Churches and schools and Colleges; are our orgrnised societies! is the Catholic Press-in a word, are all the agencies taking the necessary steps to ensure the formation of the genuinely Christian mind among the millions of our people. It is a slow process; the operations are not spectacular. But that in the long run will fit us to assert ourselves in the changing India with the princeless possession of the Christian mind.

2) Since man is a social being and everything which is man is born, grows, flourishes, in and through society; it would follow that the moment when anything which is of human value exists, it is also the substance of Christian values. Thus all the social values of mankind ought to enter like individual values into the Christian life. Hence it is that in so many Papal documents we note the appeal made insistently for the wide diffusion of the principles of the faith in their application in private, domestic and civil life. The individual and the social are two facts of one and the same perfection. As Dr. Karl Adam has put it so well, "Catholicism is the affirmation of values along the whole line, a most comprehensive and noblest accessibility to all good, a union of Nature with Grace of Art with Religion, of Knowledge with Faith. So that God may be all in all."

The Christian, therefore, cannot sanctify himself, much less sanctify others, by a mystical escape from the social order. Dialectical Materialism had an easy task against this form of spirituality. "It is

# ദാനം ഖാദിയിലൂടെ

(ആചാര്യ വിനോബ)

ഖാദി ധരിക്കുക മഹത്തായൊരു ധർമ്മമാണ്. ധർമ്മിഷ്ഠരും ദാനശീലരുമാണ് ഭാരതീയർ. ഈ നാട്ട് അനേകം ആചാര്യന്മാരുടെയും സന്യാസിമാരുടെയും ജന്മംകൊണ്ടു പരിപാവനമാണ്. നിങ്ങൾ കൊല്ലംതോറും എന്തെങ്കിലും ദാനം ചെയ്യുന്നു. പക്ഷെ നിങ്ങളുടെ ദാനം ആലോചനാപൂർവമാണോ? നാം വിചാരശീലത്തിൽനിന്നു രാജിവെച്ചൊഴിഞ്ഞിരിക്കുകയാണ്. വിവേകം നമ്മളിൽനിന്നു വിദൂരമായിരിക്കുന്നു. വിചാരത്തിന്റെ വിളക്ക് അണഞ്ഞുപോകുമ്പോൾ ആചാരം അന്ധമായിത്തീരും. വിചാരത്തെക്കാൾ ബുദ്ധിയെക്കാൾ, വിലപ്പെട്ടതായി വിശ്വങ്ങളിലൊന്നുമില്ല. ദാനം നല്ലതുതന്നെ പക്ഷേ കണ്ണിൽ കണ്ടവക്കു കൊടുക്കുന്നതുകൊണ്ടു ആ 'നല്ലകാര്യം' നല്ലതാവുകയില്ല. ത്യാഗവും ദാനവും വ്യത്യസ്തങ്ങളാണ്. ചീത്ത സാധനത്തെ നാം ത്യജിക്കുന്നു. വീട്ട് വൃത്തിയാക്കാൻ ചപ്പു ചവറുകൾ നാം വലിച്ചെറിയുന്നു. അതെ, ത്യാഗം വലിച്ചെറിയലാണ്. പക്ഷേ ദാനം എറിയലല്ല നിങ്ങളെ സമീപിക്കുന്ന പിച്ചക്കാരനു ഒരുപിടി അരിയോ ഒരു മുക്കാലൊ നിങ്ങൾകൊടുക്കുന്നു. അതു ദാനമല്ല; ഒരുപിടി അരി നിങ്ങൾ വാരി വിതറി; ഒരു മുക്കാൽ നിങ്ങൾ വലിച്ചെറിഞ്ഞു, അത്രമാത്രം. അതിലൊരു ശ്രദ്ധയില്ലായ്മയുണ്ട്. ബുദ്ധിഹീനവും ഹൃദയശൂന്യവുമയൊരു കർമ്മമാണതു്. ബുദ്ധിയുടേയും ഹൃദയത്തിന്റേയും സംയോഗത്തിൽ നിന്നു സംജാതമാകുന്ന കർമ്മമാണ് കമനീയം. ദാനം വലിച്ചെറിയലല്ല, വിതയ്ക്കലാണ്.

## വലിച്ചെറിയലല്ല വിതയ്ക്കൽ

വിത്തുവിതയ്ക്കുമ്പോൾ വിളനിലത്തെപ്പററി നാം വിചിന്തനം ചെയ്യുന്നു. അതുപോലെ ദാനംചെയ്യുമ്പോൾ ആ ഭൂമി ആ വ്യക്തി, അതിനർഹമാണോ എന്നു നാം ആലോചിക്കണം. ഓരോ ധാന്യമണിയെയും നൂറുനൂറായി വർദ്ധിപ്പിക്കുകയാണ് കർഷകന്റെ ഉന്നം. വീട്ടിൽ സൂക്ഷിക്കപ്പെട്ടിരുന്ന വിത്തു് അത്യന്തം സൂക്ഷ്മതയോടുകൂടി അയാൾ വയലിൽ വിതയ്ക്കുന്നു. വീട്ടിലുണ്ടായിരുന്ന അൽപം വിത്തു വയലിൽ വർദ്ധിക്കുന്നു. ദാനവും ഈ വിധത്തിലാണ്. ആർക്കു നാമൊരു പിടി ധാന്യം കൊടുത്തുവോ അയാൾ അതിനെ അധികമാക്കുമോ? അതിനെക്കാൾ ആറിരട്ടി വിലയുള്ള പ്രവൃത്തി അയാൾ ചെയ്യുമോ? നിങ്ങളുടെ ദാനം സമുദയത്തിനു ലാഭകരമാവണം. ആ ദാനം സമുദായത്തിൽ ആലസ്യവും അനാചാരവും അനീതിയും വളർത്തുകയില്ലെന്നു നിങ്ങൾക്കു വിശ്വാസമുണ്ടാവണം. ഒരാൾ നിങ്ങളുടെ ദാനത്തെ ദുരുപയോഗപ്പെടുത്തുമ്പോൾ, ആ പാപത്തിൽനിങ്ങളും പങ്കു ചേരുന്നു. അസത്യത്തോടെ, അനീതിയോടെ, ആലസ്യത്തോടെ, അന്യായത്തോടെ, നിങ്ങൾ സഹകരിക്കരുതു്. സത്യത്തിന്റെ അദ്ധ്വാനത്തിന്റെ നീതിയുടെ ധർമ്മത്തിന്റെ പക്ഷിലായിരിക്കണം നിങ്ങൾ. ദാനം ശ്രദ്ധാ പൂർവമല്ലെങ്കിൽ, വിവേകപൂർവമല്ലെങ്കിൽ അതെന്തോ എവിടെയോ വലിച്ചെറിലാണ് വിത്തുവിതക്കലാണു ദാനം. ആ വിത്തു മുളച്ചു ചെടിയായി വളരുന്നുണ്ടോ എന്നു നിങ്ങൾ നോക്കണം.

ആരോഗ്യശാലിയായ മനുഷ്യനു ഭിക്ഷകൊടുക്കുക, ദാനം ചെയ്യുക, അന്യായമാണ്. അകർമ്മണ്യനായ മനുഷ്യൻ ഭിക്ഷയ്ക്കു്, ദാനത്തിനു അർഹനല്ല.

ഓരോമനുഷ്യനും സ്വപ്രയത്നംകൊണ്ടു ഉപജീവിക്കണമെന്നാണ് ഈശ്വര നിയമം. ശാരീരികാദ്ധ്വാനംകൂടാതെ ഭിക്ഷാടനം ചെയ്യാനുള്ള അർഹത യഥാർത്ഥ സന്യാസിക്കുമാത്രമെയുള്ളു.— ഈശ്വരഭക്തിയിൽ ആമഗ്നനായ സന്യാസിക്കുമാത്രം. ബാഹ്യദൃഷ്ടിയിൽ അയാൾ അലസനാണെങ്കിലും മററു പല വിധത്തിലും അയാൾ സമുദായത്തെ സേവിക്കുന്നു. ആലസ്യത്തെപരിപോഷിപ്പിക്കുന്നതുപോലെ മറെറാരു കൊടുപാപവുമില്ല.

## വിവേകശൂന്യമായ ദാനം

ആലസ്യം, അകർമ്മണ്യത, ദൈവദത്തങ്ങളായ കരചരണങ്ങളെ അപമാനിക്കലാണ്. അന്ധനു ഞാൻ ഭക്ഷണം കൊടുക്കും. പക്ഷെ ഏഴെട്ടു മണിക്കൂർ നേരത്തെ പണിയും ഞാനയാൾക്കുകൊടുക്കും. അയാൾ പരുത്തിയടിക്കട്ടെ അങ്ങിനെ അയാൾ അദ്ധ്വാനിക്കണം. അദ്ധ്വാനത്തിന്റെ ഫലം അനുഭവിക്കണം കയ്യില്ലാത്തവരായാലും കാലില്ലാത്തവരായാലും അവരെകൊണ്ടാവുന്ന പണി ചെയ്യിപ്പിച്ചിട്ടേ ഭക്ഷണം കൊടുക്കാവൂ. അപ്പോൾ അന്നവും അദ്ധ്വാനവും ആദരിക്കപ്പെടും.

ഇന്ത്യാക്കാർ ദാനശീലരാണ്. പക്ഷേ ആ ദാനശീലം വിവേകശൂന്യമായതിനാൽ, വിചാരരഹിതമായതിനാൽ സമുദായം സമൃദ്ധവും സുന്ദരവുമാകുന്നതിനു പകരം തേജോഹീനവും രോഗപൂർണ്ണവുമായിരിക്കുന്നു. നിങ്ങൾ പണം വലിച്ചെറിയുകയാണ് വിതയ്ക്കുകയല്ല. അത്തരം ദാനത്താൽ നിങ്ങളുടെ ഇഹലോകമോ പരലോകമോ ശ്രേയപൂർണ്ണമാവുകയില്ലെന്നു മറക്കാതിരിക്കുക.

## ഉൽകൃഷ്ടമായ ദാനം.

ദാനത്തിനൊരു ശാസ്ത്രമുണ്ട്. ഖാദിയിലൂടെ നമുക്കു ഉൽകൃഷ്ടമായ ദാനം നിർവ്വഹിക്കാം. ഖാദിവിലക്കുടിയതാണെ

---

easy to be a saint so long as one gives up being a human,'' wrote Karl Marx. In the same way that persons can only gain perfection in and through society, so a Christian can only win perfection by plunging himself more and more deeply into the Christian communion. "Brotherly love is consubstantial with love of God'' (Pius XI-Speech to the Directors of Catholic Action in Rome, April 9, 1931) Hence the more the common good is woven into the warp and woof of social life, to that extent will there be eminent matter for grace, and will be the soil of the Mystical Body—not an agglomeration of individuals, but a community of men. Therefore the appeal for the Lay Apostolate to-day, with its proper doctrinal foundations, is the restoration of the apostolic sense in the Christian soul. It is the divine life elevating the whole of human life without rejecting anything, the Incarnation continued in the Mystical Body of Christ.

If all this were intimately, practically realised, need we doubt that we could reform this world changed men and women in every nation and in every walk of life, eager to change the world and not resting content until and unless they had made some contribution to the process. "I came to cast fire, and what will I but that it be enkindled''. Words such as these from the master could only strike a responsive chord in hearts aflame with the fire of Divine Love, because of minds permeated with the Christian motive.

ന്നു പറയുന്നു. കൊല്ലത്തിൽ പത്തുറുപ്പികയ്ക്കു മിൽത്തുണി വാങ്ങുന്നൊരാൾക്ക് ഖദറുടുക്കാൻ പതിനഞ്ചുറുപ്പിക ചിലവാക്കേണ്ടിവരുമെന്നു എന്റെ ഒരു സ്നേഹിതൻ പറഞ്ഞു. എന്നുവെച്ചാൽ മാസംതോറും അറയണ അധികംചെലവുവരുന്നുവെന്നു്. ദിവസത്തിൽ രണ്ടര പൈ വീതം. സ്വാതന്ത്ര്യോത്സുകമായൊരു ജനതയ്ക്കു് ദിവസത്തിൽ രണ്ടര പൈവീതം ചെലവഴിക്കാൻ വയ്യെങ്കിൽ' ഒല്ലുകനത്ത ഖദറുടുക്കാൻ വയ്യെങ്കിൽ, അവർ സ്വാതന്ത്ര്യത്തിനർഹരല്ല. അതിരിക്കട്ടെ. നിങ്ങൾ മിൽത്തുണിക്ക് പത്തുറുപ്പിക ചിലവെഴുതുന്നു. ഖാദിക്ക് പതിനഞ്ചുറുപ്പികയും. പക്ഷെ നിങ്ങൾ മറെറാരുവിധത്തിലെഴുതണം. പതിനഞ്ചുറുപ്പികയെ രണ്ടായി ഭാഗിക്കൂ. വസ്ത്രത്തിനുചെലവ് 10ക. ദാനം 5ക.; ആകെ 15ക. ഇങ്ങിനെ കണക്കെഴുതൂ. നിങ്ങൾ കൂടുതൽ ചെലവഴിക്കുന്ന 5. കഷ്ടതോ അദ്ധ്വാനിക്കുന്നവനു കിട്ടുന്നു. ഖാദി എത്രപേർക്ക ഉപജീവനത്തിനുപകരിക്കുന്നുവെന്നോർക്കൂ. ഖാദിക്ക് കോടിക്കണക്കിൽ ജനങ്ങൾക്ക ഭക്ഷണം കൊടുക്കാൻ കഴിയും. മില്ലുകൾക്ക 15 ലക്ഷം തൊഴിലാളികളെ പോററാൻ സാധിക്കുമെങ്കിൽ ഖാദിക്ക് 15 കോടി തൊഴിലാളികളെ ജീവിപ്പിക്കാൻ സാധിക്കും. ഖാദി വാങ്ങാതിരിക്കുക 15 കോടി പാവപ്പെട്ടവരുടെ ആഹാരം അപഹരിക്കുകയാണ്. സമ്പത്തിന്റെ വിതരണം വർദ്ധിക്കുന്നതോടൊപ്പം സമുദായക്ഷേമവും വർദ്ധിക്കേണ്ടതാണെന്നു അധുനിക സാമ്പത്തിക ശാസ്ത്രം സിദ്ധാന്തിക്കുന്നു. സമ്പത്ത് വികേന്ദ്രീകൃതമാവണം. ഖാദികൊണ്ടതുസാധിക്കും. മില്ലിലെ പണം മില്ലുടമകൾക്കും ഓഹരിക്കാർക്കുംമാത്രം ലഭിക്കുമ്പോൾ ഖാദി ഓരോ മുക്കാലും നാടുമുഴവൻ പരന്നുകിടക്കുന്ന പാവപ്പെട്ടവർക്ക വീതിച്ചു കൊടുക്കുന്നു. ഒരു ജലപ്രവാഹം എത്രതന്നെ പ്രബലമായാലും അതൊരിടത്തുമാത്രം വീഴുന്നു. ഭൂമിയെ മുഴവൻ ശ്യാമസുന്ദരമാക്കാനുള്ള കഴിവതിലില്ല. മഴനാകട്ടെ തുള്ളിതുള്ളിയായിട്ടാണെങ്കിലും സർവ്വത്ര വ്യാപിക്കുന്നു. ഓരോ മണൽത്തരിയേയും കുളർപ്പിക്കുന്നു. വെളിച്ചം, വായു, വെള്ളം മുതലായവ സർവ്വസുലഭമായ ഈശ്വരസംഭാവനകളാണ്. അതുപോലെയാണ് ഖാദിയും.

"ദാനം സിംഹഭാഗ"മാണ്. ഒരിടത്തുകേന്ദ്രീകൃതമായ വസ്തു സർവ്വത്ര സമ്യക്കായി വിതരണം ചെയ്യലാണ് ദാനമെന്നർത്ഥം. "ദരിദ്രൻ ഭരകൌന്തേയ മാ പ്രയച്ഛേശ്വരേ ധനം" എന്നു മഹാഭാരതം ഉപദേശിക്കുന്നു. സനാതനമായ സാമ്പത്തിക തത്വശാസ്ത്രമാണത്", പാവങ്ങളെ പരിപാലിക്കണം. ധനികനു ദാനം ചെയ്യരുത്. വിശക്കുന്നവനേ ഭക്ഷണം കൊടുക്കേണ്ടതുള്ളൂ. നിങ്ങൾ മിൽത്തുണി വാങ്ങുമ്പോൾ പണം പണക്കാരന്റെ പെട്ടിയിലേക്കാണ് പോകുന്നത്. നിങ്ങൾ ഖാദി വാങ്ങുമ്പോൾ ആ ഓരോ മുക്കാലും പാവപ്പെട്ടവന്റെ പഞ്ഞക്കുടിലിലാണെത്തുക.

## സജീവമായ കല

ഖാദി കലാശൂന്യമാണെന്നാണ് ചിലരുടെ പക്ഷം. അവർക്ക കലയെന്താണെന്നറിഞ്ഞുകൂടാ. ഞാനും കലാരാധകനാണ്. നിങ്ങൾ വലിയ വില കൊടുത്തു മനോഹരങ്ങളായ ചിത്രങ്ങൾ വാങ്ങി ചില്ലിട്ടു സൂക്ഷിക്കുന്നു. പക്ഷെ നിങ്ങളൊരു ഹരിജൻ കോളണിയിൽ ചെന്നുനോക്കൂ. അവിടെ മ്ലാനമുഖരായ കുട്ടികളെ കാണാം. അവക്ക ദിവസേന കുറേശ്ശെ പാൽ വാങ്ങിക്കൊടുക്കൂ. കുറച്ചു ദിവസങ്ങൾ കഴിഞ്ഞാൽ ആ കരുവാളിച്ചു വാടിയ മുഖങ്ങളിൽ മനോഹരമായ അരുണിമ നിങ്ങൾക്ക കാണാം. നിങ്ങളുടെ വിലപിടിച്ച നിർജ്ജീവ ചിത്രത്തിലെ അരുണിമയേക്കാൾ ഈ ജീവനുള്ള മുഖങ്ങളിലെ അരുണിമയല്ലേ ആകർഷകം? സജീവമായ, ദൈവീകമായ കല മണ്ണടിഞ്ഞുപോകുമ്പോൾവെറും ചിത്രങ്ങൾക്ക വിലകൊടുത്ത് നിങ്ങൾ കലാരാധകനാണെന്ന് വീമ്പിളക്കുകയാണ്. ഖാദിയിലൂടെ നിങ്ങൾക്ക് യഥാർത്ഥമായ കലയുടെ ആരാധകരാവാം. കാരണം, പാവപ്പെട്ടവരുടെ മുഖങ്ങളിൽ തുഷ്ടിയും തുടുപ്പും ഉളവാക്കാൻ നിങ്ങൾക്ക സാധിക്കും. സമുദായത്തിലെ മരണോന്മുഖരായ സഹോദരങ്ങളെ വീണ്ടും ജീവിതത്തിലേക്ക നയിക്കാൻ സാധിക്കും. ഇതിലും മഹത്തായ കലാപൂജ മറെറന്താണ്?

## പാപികൾ രണ്ടുതരം

ഗൂഢദാനമാണ് ഉൽകൃഷ്ടമെന്ന് എല്ലാ മതങ്ങളും ഉൽഘോഷിക്കുന്നു. "വലത്തുകൈ കൊടുക്കുമ്പോൾ ഇടത്തുകൈ അറിയരുതെ"ന്നു ബൈബിൾ അനുശാസിക്കുന്നു. ഖാദിയിലൂടെ ഈ ഗൂഢദാനം സാധിക്കാം, നാം ഖാദി വാങ്ങുമ്പോൾ മറെറാരാൾ സ്വന്തം അദ്ധ്വാനത്തിന്റെ പ്രതിഫലം വാങ്ങുകയാണ്. ആർക്കും സങ്കോചത്തിന്നിടമില്ലാത്തൊരു ദാനം! ദയാജന്യമായ ദാനം സ്വീകർത്താവിന്റെ ശിരസ്സിനെ ആനതമാക്കുന്നു. സമുദായത്തിൽ രണ്ടുതരം പാപികളുണ്ട്. ഒരാളുടെ ശിരസ്സ് ആവശ്യത്തിലധികം ഉയർന്നിട്ടാണ്. ദുരഭിമാനം കൊണ്ടുള്ള ഉയർച്ച! മറെറാരാളുടെ ശിരസ്സ് സാമാന്യത്തിലധികം താഴ്ന്നിട്ടാണ്. ദീനതകൊണ്ടുള്ള താഴ്ച. രണ്ടുംപാപങ്ങൾതന്നെ. ശിരസ്സ് ഉയർന്നുനിൽക്കണം. പക്ഷെ ഔദ്ധത്യം കൊണ്ടുള്ള എടുത്തുപിടിക്കലാവരുത്. ശിരസ്സ് ആനതമാവണം. ദീനതകൊണ്ടല്ല, വിനയംകൊണ്ട്. ദാനം ചെയ്യുകയാണെന്ന ദുരഭിമാനവും, ദാനം സ്വീകരിക്കുകയാണെന്ന ദീനതാബോധവും പാപങ്ങളാണ്. അത് രണ്ടുംകൂടാതെ ഖാദിയിലൂടെ നമുക്ക് ഉൽകൃഷ്ടമായ ദാനം നിർവ്വഹിക്കാം.

പക്ഷേ ഇത് വിജ്ഞാപനത്തിന്റെ യുഗമാണ്. ഇന്നത്തെ ദാനശീലന്മാർ പ്രസിദ്ധിയിൽ കൊതിയുള്ളവരാണ്. നിങ്ങളുടെ ഉദാരതയിൽനിന്ന് ഉടലെടുത്ത ഒരു കെട്ടിടത്തിന്മേൽ നിങ്ങൾ, നിങ്ങളുടെ പേരെഴുതിവെക്കാൻ ആവശ്യപ്പെടുമ്പോൾ നിങ്ങൾ നിങ്ങളെത്തന്നെ അപമാനിക്കുകയാണെന്നു മറക്കാതിരിക്കുക. നിങ്ങളുടെ അഭിലാഷങ്ങളെ നിങ്ങളുടെ അനന്തമായ ആത്മാവിനെ ആ കല്ലുകൾക്കിടയിൽ തടവിലിടാൻ നിങ്ങൾക്ക് മോഹമുണ്ടോ? അതുകൊണ്ടാണ് നമ്മുടെ പൂർവികന്മാർ ഗൂഢദാനം നിർദ്ദേശിച്ചിരിക്കുന്നത്. സ്വാഭിമാനം പഠിപ്പിക്കുന്നതാണ് യഥാർത്ഥ ദാനം. നിങ്ങൾ ഖാദി വാങ്ങുമ്പോൾ പാവപ്പെട്ട ഗ്രാമീണർക്ക് തൊഴിലും തൊഴിലിനു കൂലിയും കിട്ടുന്നു. ജോലിയന്വേഷിച്ച് നഗരങ്ങളിലെ ദൂഷിച്ച അന്തരീക്ഷത്തിൽ ജീവിച്ച്, ആരോഗ്യവും ആയുസ്സും വ്യർത്ഥമാക്കാതെ ഗ്രാമങ്ങളുടെ പരിശുദ്ധമായ പരിതസ്ഥിതികളിൽത്തന്നെ ജീവിക്കാൻ അവർക്ക സാധിക്കുന്നു. മനുഷ്യന്റെ ശരീരത്തെയും മനസ്സിനെയും അവന്റെ ശാരീരകശക്തിയെയും സ്വഭാവത്തെയും പരിശുദ്ധമായി നിലനിർത്തുകയെന്ന മഹത്തായ ലക്ഷ്യം അങ്ങനെ സാധിതമാകുന്നു. അതാണ് യഥാർത്ഥമായ സജീവമായ കലയുടെ സൃഷ്ടമായ ദാനം.

## പൂർവ്വികരുടെ ദാനരീതി

"ദരിദ്രാൻ ഭര കൌന്തേയ" "ദാനഃ സംവിഭാഗഃ"—ഈ സൂത്രങ്ങൾ ഓർമ്മിക്കുക. നിങ്ങളുടെ മഹാന്മാരായ പൂർവ്വികന്മാരുടെ ദാനനീതി അതായിരുന്നു. വിവേകത്തിന്റെ കണ്ണുകൾ തുറന്നു ദാനം ചെയ്യുക. അതാണ് കർമ്മകുശലത. ദയ ഹൃദയത്തിന്റെ ഗുണമാണ്. വിവേകം ബുദ്ധിയുടേയും,

# രണ്ടാമനില്ലാത്ത ഒന്നാമൻ

(റവ. ഡീക്കൻ എം. വി. ജോർജ്ജ്)

VIII

## ക്രിസ്തുലോകത്തിന്റെ ഏകപ്രത്യാശ

ആററംബോംബിനെയും ഹൈഡ്റജൻ ബോംബിനെയും വെല്ലുന്ന കോൾബോട്ടു ബോംബും നിർമ്മിക്കുവാൻ സാധിക്കുമെന്നു കണ്ടുപിടിച്ചിരിക്കുന്ന ആധുനിക മനുഷ്യൻ മരണാനന്തരാവസ്ഥയെക്കുറിച്ച് മുൻകാലങ്ങളെക്കാൾ അധികമായി ഇപ്പോൾ ചിന്തിക്കുന്നുണ്ടെന്നുള്ളതിനു രണ്ടുപക്ഷമില്ല. വ്യക്തി മരിച്ചാൽ തിരശ്ശീലയ്ക്കപ്പുറത്തു എങ്ങനെ സ്ഥിതിചെയ്യും എന്നുള്ളതു മാത്രമല്ല, ഈ ദൃശ്യലോകം അവസാനിച്ചാൽ മറുവശത്ത് എന്താണെന്നു ചിന്തിക്കുവാനും മനുഷ്യൻ പ്രേരിതനാകണം. ഭൂലോകത്തെ മുഴുവനായി സംഹരിക്കുവാൻ കഴിയുന്ന ബോംബുകൾ അതിന്റെ നിർമ്മാതാക്കളെ കൂടി നശിപ്പിച്ചുകളഞ്ഞാൽ പിന്നീട് നൂതനനിർമ്മാണങ്ങൾക്ക് ലോകമോ ജനമോ ഇല്ലാത്ത ഒരവസ്ഥയായിരിക്കും അവശേഷിക്കുന്നത്. ആ ചിന്തതന്നെ ചിന്തകന്മാരെ പരിഭ്രാന്തരാക്കിയിരിക്കുകയാണ്. നിരാശയുടെ വക്കത്തുനിന്നു നട്ടംതിരിയുന്ന ആധുനിക ലോകത്തിനു് ഒരു സജീവമായ പ്രത്യാശ ചൂണ്ടിക്കാണിക്കേണ്ടതു സഭയുടെ ഒഴിച്ചുകൂടാൻ പാടില്ലാത്ത ചുമതലയാണെന്നു സഭാനേതാക്കന്മാർ മനസ്സിലാക്കിയതിന്റെ ഫലമായിട്ടാണ് ഈ വർഷം ഇവാൻസ്റ്റണിൽ വച്ചു നടക്കുന്ന അഖിലലോക സഭാ കൗൺസിലിന്റെ ദ്വിതീയസമ്മേളനത്തിലെ പൊതുവിഷയമായി "ക്രിസ്തുലോകത്തിന്റെ ഏകപ്രത്യാശ" എന്നുള്ളതു തെരഞ്ഞെടുത്തിട്ടുള്ളത്.

വി. പൗലൂസ്ശ്ലീഹാ സ്നേഹത്തിന്റെ മഹിമയെ വർണ്ണിക്കുന്ന 1 കോരി. 13-ാം അദ്ധ്യായത്തിന്റെ ഉപസംഹാരമായി എഴുതിയിരിക്കുന്നത് "വിശ്വാസം, പ്രത്യാശ സ്നേഹം ഇവ മൂന്നും നിലനിൽക്കുന്നു. ഇവയിൽ വലിയതോ സ്നേഹം തന്നെ" എന്നാണല്ലോ. പ്രത്യാശയ്ക്കുവകയില്ലാത്ത മനുഷ്യൻ മാനസികരോഗിയായിത്തീരുന്നതു സ്വാഭാവികമാണ്. ഏതെങ്കിലും, ഒരു പ്രത്യാശ ഭൗതികവാദികൾക്കുപോലും ഇല്ലാതില്ല. വർഗ്ഗരഹിതവും സമത്വസുന്ദരവുമായ ഒരു ഭാവി ഈ ലോകത്തിൽ തന്നെ ഉണ്ടാക്കാമെന്നുള്ള വലിയപ്രത്യാശയാണ് അനേകകമ്യൂണിസ്റ്റുകാരെയും, സ്വാർത്ഥരഹിതമായി മുമ്പോട്ടു ഉന്തിതള്ളിവിടുന്നത്. പ്രത്യാശ ഇല്ലാത്തിടത്തു പ്രവർത്തനം അസാധ്യമാണെന്നു ഇതിൽ നിന്നു തന്നെ മനസ്സിലാക്കാം. അസാധ്യമായ ദിവാസ്വപ്നങ്ങളെ ആശാകേന്ദ്രങ്ങളായി വച്ചുകൊണ്ടിരുന്നാൽ ആ കേന്ദ്രങ്ങൾ ഉലയുകയോ ലഭിക്കാതെ പോകുകയോ ചെയ്യുമ്പോൾ മനുഷ്യൻ നിരാശാഗർത്തത്തിൽ ആണ്ടുപോകും. അതിനാൽ ഈ ലോകത്തിൽതന്നെ സമ്പൂർണ്ണസ്വർഗ്ഗമുണ്ടാക്കാമെന്നുള്ള വ്യാമോഹങ്ങളിൽ പ്രത്യാശവയ്ക്കാതെ ചരിത്രത്തിന്റെ മറുവശത്ത് ഇന്നും യാഥാർത്ഥ്യവാനായി അവശേഷിക്കുന്ന യേശുക്രിസ്തുവിൽ പ്രത്യാശവയ്ക്കണമെന്നാണ് സഭയ്ക്കു ലോകത്തോട് ഇന്നും എന്നും പറയാനുള്ളത്.

"നിങ്ങളുടെ ഹൃദയം കലങ്ങിപ്പോകരുത്. ദൈവത്തിൽ വിശ്വസിപ്പീൻ. എന്റെ പിതാവിന്റെ ഭവനത്തിൽ അനേകം വാസസ്ഥലങ്ങൾ ഉണ്ട്. ഇല്ലെങ്കിൽ ഞാൻ നിങ്ങളോടു പറയുമായിരുന്നു. ഞാൻ നിങ്ങൾക്കു സ്ഥലം ഒരുക്കുവാൻ പോകുന്നു. ഞാൻ പോയി നിങ്ങൾക്കു സ്ഥലം ഒരുക്കിയാൽ ഞാൻ ഇരിക്കുന്നിടത്തു നിങ്ങളും ഇരിക്കേണ്ടതിനു പിന്നെയും വന്നു എന്റെ അടുക്കൽ ചേർത്തുകൊള്ളും." John 14, 1—3 എന്നു് യേശുമശിഹാതന്നെ അരുളിച്ചെയ്തിരിക്കുന്നതത്രേ സഭയുടെ അന്നുമിന്നുമുള്ള വലിയ പ്രത്യാശ. ഉയർത്തെഴുന്നേററ കർത്താവു സ്വർഗ്ഗാരോഹണം ചെയ്തപ്പോൾ ശിഷ്യവൃന്ദം ഉൽക്കണ്ഠയോടുകൂടി ആകാശത്തേക്കു ഉററുനോക്കിക്കൊണ്ടിരുന്നു. അപ്പോൾ വെള്ളവസ്ത്രം ധരിച്ച രണ്ടു പുരുഷന്മാർ അവരുടെ അടുക്കൽനിന്നു് ഇപ്രകാരം അരുളിച്ചെയ്തു. "ഗലീലാ പുരുഷന്മാരേ നിങ്ങൾ ആകാശത്തിലേക്കു നോക്കിനിൽക്കുന്നതെന്ത്? നിങ്ങളെ വിട്ടു സ്വർഗ്ഗാരോഹണം ചെയ്ത ഈ യേശുവിനെ സ്വർഗ്ഗത്തിലേക്കു പോകുന്നതു നിങ്ങൾ കണ്ടതുപോലെ അവൻ വീണ്ടും വരും. അപ്പോ 1: 11 വി. പൗലൂസ്ശ്ലീഹായും തന്റെ ലേഖനങ്ങളിൽ പല ഭാഗത്തും ഈ പ്രത്യാശ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. കൊലോസ്യർ 4: 13—17 വരെ നോക്കുക.

കർത്താവു താൻ ഗംഭീരനാദത്തോടും പ്രധാനദൂതന്റെ ശബ്ദത്തോടും ദൈവത്തിന്റെ കാഹളത്തോടുംകൂടെ സ്വർഗ്ഗത്തിൽനിന്നും ഇറങ്ങിവരികയും ക്രിസ്തുവിൽ മരിച്ചവർ മുമ്പെ ഉയിർത്തെഴുന്നേൽക്കുകയും ചെയ്യും. പിന്നെ ജീവനോടു ശേഷിച്ചിരിക്കുന്ന നാം അവരോടൊരുമിച്ചു ആകാശമേഘങ്ങളിൽ എടുക്കപ്പെടും. ഇങ്ങനെ നാം എപ്പോഴും കർത്താവിനോടുകൂടെ ഇരിക്കും. ഈ വചനങ്ങൾകൊണ്ടു അന്യോന്യം ആശ്വസിപ്പിച്ചുകൊൾവിൻ. കൊല. 4.16—18 ഇങ്ങനെ അനേക സാക്ഷ്യങ്ങൾ വി: വേദപുസ്തകത്തിൽക്രിസ്തുവിന്റെ പുനരാഗമനത്തെക്കുറിച്ചു നമുക്കു ലഭിക്കുന്നുണ്ട്. നിഖ്യാവിശ്വാസ പ്രമാണത്തിലും ഈ പ്രത്യാശ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു. ജീവനുള്ളവരെയും മരിച്ചവരെയും വിധിപ്പാൻ തന്റെ മഹാ പ്രതാപത്തോടു ഇനിയും വരുവാനിരിക്കുന്നവനും തന്റെ രാജ്യത്തിനവസാനമില്ലാത്തവനുമായ യേശുമശിഹാ ആയ ഏകകർത്താവിലും ഞങ്ങൾ വിശ്വസിക്കുന്നു. ഈ വലിയ പ്രത്യാശയെ അവഗണിച്ചു പുരോഗമിക്കാമെന്നു ലോകം പലപ്പോഴും അന്ധമായി ചിന്തിച്ചിട്ടുണ്ടെങ്കിലും ആധുനികലോകം വീണ്ടും ഈ സത്യം നൂതനശക്തിയോടുകൂടി മനസ്സിലാക്കുന്നുണ്ട്.

യേശുക്രിസ്തു ലോകത്തിന്റെ പ്രത്യാശ എന്നുള്ളതിനു രണ്ടു വശങ്ങളുണ്ട്. ഒന്നാമതായി ഈ ലോകത്തിൽതന്നെ സമാധാനമായും ഐശ്വര്യമായും പുരോഗമിക്കണമെങ്കിൽ യേശുക്രിസ്തുവിനെയും അദ്ദേഹത്തിന്റെ പഠിപ്പിക്കലിനെയും കാര്യമായി എടുത്തെങ്കിലേ സാ

---

ദയയുള്ളവരാവാൻ, ദാനം ചെയ്വാൻ ഹൃദയം പറയുമ്പോൾ എങ്ങനെ, ആർക്കു ദാനം ചെയ്യണമെന്നു ബുദ്ധി പഠിപ്പിക്കുന്നു. നിങ്ങൾ ഹൃദയത്തോടൊപ്പം ബുദ്ധിയും ഉള്ളവരാവുക. വിവേകികളായ ദാനശീലരാവാൻ ഖാദി നിങ്ങളെ സഹായിക്കും.

നാം ഇന്ത്യാക്കാരാണ്. അനേകം മഹാന്മാരാലും മഹർഷിമാരാലും പരിപാവനമാണ് ഈ ഓരോ മണൽത്തരിയും. "ദുർലഭം ഭാരതേ ജന്മ" എന്റെ പരമഭാഗ്യമാണ് ഞാനൊരു ഭാരതീയനായി ജനിച്ചതു്. നാമിന്നു കഷ്ടപ്പെടുന്നവരാവാം. എന്നാലും വിപത്തിൽ ആശ്വാസമേകുന്ന വിവേകം നമ്മളുടെ അടുത്തുണ്ട്. നാം ശുഭപ്രതീക്ഷയോടുകൂടി, വിവേകത്തോടുകൂടി പ്രവർത്തിക്കുക; ഈ നാടിന്റെ നക്ഷത്രം തെളിയുമെന്നു ഞാൻ വിശ്വസിക്കുന്നു. പക്ഷേ നാമെല്ലാവരും കർമ്മോന്മുഖരായേ തീരൂ.

ധിക്കൂ. രണ്ടാമതായി ഈ നശ്വരമായ ലോകത്തിന്റെ അപ്പുറത്ത് ചരിത്രാതീതമായ യാഥാർത്ഥ്യമായിക്കൂടി യേശുക്രിസ്തു നിലകൊള്ളുന്നു. Jesus Christ is our only Hope with in history as well as beyond history. We ignore him to our own peril മററു മതങ്ങളിൽ ചൂണ്ടിക്കാണിക്കുന്ന പ്രത്യാശ ഇതുപോലെയുള്ള ഒന്നല്ല. ഉദാഹരണമായി ഹൈന്ദവ വിശ്വാസപ്രകാരം മനുഷ്യൻ അന്ത്യമായി ബ്രഹ്മനിൽ ലയിച്ചു ചേർന്ന് വ്യക്തിത്വം ഇല്ലാത്തവനായി തീരുന്നു. ക്രിസ്തീയ വിശ്വാസപ്രകാര "ധന്യനായ ഏകാധിപതിയും രാജാധിരാജാവും കർത്താധികർത്താവും താൻ മാത്രം അമർത്ത്യതയുള്ളവനും അടുത്തുകൂടാത്ത വെളിച്ചത്തിൽ വസിക്കുന്നവനും മനുഷ്യരാരും കാണാത്തവനും കാണ്മാൻ കഴിയാത്തവനുമായവൻ"(1തിമൊ 6: 15, 16) വീണ്ടെടുക്കപ്പെട്ട വിശ്വാസികളെ ദൈവരാജ്യത്തിൽ ചേർക്കുവാൻ മുൻ നിശ്ചയിച്ചിരിക്കയാണ്. കാന്തശക്തിയാൽ ഇരുമ്പുകഷണങ്ങൾ മേലോട്ടു ആകർഷിക്കപ്പെടുന്നതുപോലെ ചരിത്രത്തിന്റെ അന്ത്യത്തിൽ ക്രിസ്തുവിനുള്ളവർ അവനോടുകൂടെ എടുക്കപ്പെടും. വെളിപ്പാടുപുസ്തകകർത്താവിന്റെ ദർശനത്തിൽ പുതിയൊരാകാശവും പുതിയൊരു ഭൂമിയും കാണപ്പെട്ടതു് എത്രയോ വലിയ സത്യമാകുന്നു.

"ഞാൻ പുതിയ ആകാശവും പുതിയ ഭൂമിയും കണ്ടു: ഒന്നാമത്തെ ആകാശവും ഒന്നാമത്തെ ഭൂമിയും ഒഴിഞ്ഞുപോയി, സമുദ്രവും ഇനി ഇല്ല. പുതിയ യരുശലേം എന്ന വിശുദ്ധ നഗരം ഭർത്താവിനായി അലങ്കരിച്ചിട്ടുള്ള മണവാട്ടിയെപ്പോലെ ഒരുങ്ങി സ്വർഗ്ഗത്തിൽ നിന്നു, ദൈവസന്നിധിയിൽനിന്നു ഇറങ്ങുന്നതു ഞാൻ കണ്ടു. സിംഹാസനത്തിൽനിന്നു ഒരു മഹാ ശബ്ദം പറയുന്നതായി ഞാൻ കേട്ടതു: ഇതാ മനുഷ്യരോടുകൂടെ ദൈവത്തിന്റെ കൂടാരം. അവൻ അവരോടുകൂടെ വസിക്കും. അവർ അവന്റെ ജനമായിരിക്കും. ദൈവം താൻ അവരുടെ ദൈവമായി അവരോടുകൂടെ ഇരിക്കും. അവൻ അവരുടെ കണ്ണിൽനിന്നു കണ്ണുനീർ എല്ലാം തുടച്ചുകളയും. ഇനി മരണം ഉണ്ടാകയില്ല. ദുഃഖവും മുറവിളിയും കഷ്ടതയും ഇനി ഉണ്ടാകയില്ല. ഒന്നാമത്തേതു കഴിഞ്ഞുപോയി. സിംഹാസനത്തിൽ ഇരിക്കുന്നവൻ; ഇതാ ഞാൻ സകലവും പുതുതാക്കുന്നു എന്നു അരുളിച്ചെയ്തു. എഴുതുക, ഈ വചനം വിശ്വാസ്യയോഗ്യവും സത്യവും ആകുന്നുവെന്നു അവൻ കല്പിച്ചു. (വെളി. 21. 1—5 വരെ)

മൃഗങ്ങളും മനുഷ്യരും തമ്മിലുള്ള ഒരു വലിയ വ്യത്യാസം മനുഷ്യർ മാത്രം മരണാനന്തരാവസ്ഥയെക്കുറിച്ചു ചിന്തിക്കുകയും പ്രത്യാശിക്കുകയും ചെയ്യുന്നു എന്നുള്ളതാണ്. "നാം ഈ ആയുസ്സിൽ മാത്രം ക്രിസ്തുവിൽ പ്രത്യാശ വച്ചിരിക്കുന്നു എങ്കിൽ സകല മനുഷ്യരിലും അരിഷ്ടന്മാരത്രെ. (1കോരി 15. 9)വായു, വിദ്യുച്ഛക്തി, ആററം മുതലായവ കാണാൻ പാടില്ലാത്ത യാഥാർത്ഥ്യങ്ങൾ ഉള്ളതുപോലെ തന്നെ അദൃശ്യമായ ഒരു വലിയ പ്രത്യാശയും നമുക്കുണ്ട്. പ്രത്യാശയാലല്ലോ നാം രക്ഷിക്കപ്പെട്ടിരിക്കുന്നതു്. കാണുന്ന പ്രത്യാശയോ പ്രത്യാശയല്ല. ഒരുത്തൻ കാണുന്നതിനായി നീ പ്രത്യാശിക്കുന്നതെന്തിനു്? നാം കാണാത്തതിനായി പ്രത്യാശിക്കുന്നു എങ്കിലോ അതിനായി ക്ഷമയോടു കാത്തിരിക്കുന്നു. ഗർഭപാത്രത്തിനകത്തു് ഒരു ശിശു ഒളിച്ചിരുന്നു് അനങ്ങുന്നതുമാത്രമേ ബാഹ്യദൃഷ്ടിക്കു ഗോചരമായിട്ടുള്ളുവെങ്കിലും കാല സമ്പൂർണ്ണതയിൽ ശിശു പുറത്തുവരുമ്പോൾ എല്ലാവർക്കും ദൃശ്യമായിത്തീരും. അതുപോലെതന്നെ ലോകത്തിന്റെ പ്രത്യാശയായവൻ വരുവാനിരിക്കുന്നു എന്നുള്ളതിന്റെ ചില ബാഹ്യലക്ഷണങ്ങൾ മാത്രമേ അവിടവിടെയായി ഇപ്പോൾ കാണുന്നുള്ളു എങ്കിലും കാലങ്ങളുടെ തികവിൽ അവൻ നിത്യതയാരംഭിക്കുവാനായി വീണ്ടും ചരിത്രത്തിൽ പ്രവേശിക്കാതിരിക്കയില്ല. "സൈന്യങ്ങളുടെ യഹോവ ഇപ്രകാരം അരുളിച്ചെയ്യുന്നു. ഇനികുറഞ്ഞോന്നു കഴിഞ്ഞിട്ടു ഞാൻ ആകാശത്തെയും ഭൂമിയെയും കടലിനെയും കരയെയും ഇളക്കും. സകല ജാതികളുടെയും മനോഹരവസ്തു വരികയും ചെയ്യും." ഹഗ്ഗായി 2: 6, 7 ഈ സകല ജാതികളുടെയും മനോഹരവസ്തു ആരാണ്. 24—ാം സങ്കീർത്തനത്തിൽ പറയുന്നതുപോലെ "വാതിലുകളെ നിങ്ങളുടെ തലകളെ ഉയർത്തുവിൻ, പണ്ടേയുള്ള കതകുകളെ ഉയർന്നിരിപ്പിൻ. മഹത്വത്തിന്റെ രാജാവു പ്രവേശിക്കട്ടെ. മഹത്വത്തിന്റെ രാജാവു് ആർ. ബലവാനും വീരനുമായ യഹോവ. യുദ്ധവീരനായ യഹോവാതന്നെ—മഹത്വത്തിന്റെ രാജാവു് ആർ. സൈന്യങ്ങളുടെ യഹോവാ തന്നെ. അവനാകുന്നു മഹത്വത്തിന്റെ രാജാവു്. സങ്കീ. 29: 7—10. ഈ പ്രത്യാശ നമുക്കു ഒരു വലിയ നങ്കൂരമാകുന്നു. അടുന്ന ഈ ലോകത്തിൽ അടാത്ത ഈ പ്രത്യാശയെ മുറുകെപ്പിടിച്ചുകൊണ്ടു് നാം പുരോഗമിക്കണം, അടുത്ത ലോകത്തിൽ കാര്യങ്ങൾ ശരിപ്പെടും എന്ന പ്രത്യാശയിൽ മടിച്ചിരിക്കുവാൻ ക്രിസ്ത്യാനികൾക്കു അനുവാദമില്ല. മരിച്ചവരുടെ പുനരുത്ഥാനത്തെക്കുറിച്ചു വിവരിക്കുന്ന 1 കോരി. 18-ാം അദ്ധ്യായത്തിന്റെ ഒടുവിൽ പറഞ്ഞിരിക്കുന്നപോലെ "ആകയാൽ എന്റെ പ്രിയ സഹോദരന്മാരെ നിങ്ങൾ ഉറപ്പുള്ളവരും കുലുങ്ങാത്തവരും നിങ്ങളുടെ പ്രയത്നം കർത്താവിൽ വ്യർത്ഥമല്ല എന്നറിഞ്ഞിരിക്കകയാൽ കർത്താവിന്റെ വേലയിൽ എപ്പോഴും വർദ്ധിച്ചുവരുന്നവരുമായിരിക്കുവിൻ!!

## ഉപസംഹാരം

അലക്സാണ്ടർ, ഷർലിമാൻ, നെപ്പോളിയൻ, ഹിററ്ലർ സ്റ്റാലിൻ മുതലായ വീരന്മാർ ലോകത്തെ പിടിച്ചടക്കുവാൻ ശ്രമിച്ചിട്ട് സാധിക്കാതെ കടന്നുപോയി. അവതാര പുരുഷന്മാർ എന്ന പേരിനാൽ മററു മതങ്ങളിൽ ചിലതു് ആരാധിച്ചു പോരുന്ന പ്രവാചകവൃന്ദങ്ങളും തിരശ്ശീലയ്ക്കപ്പുറത്തു് ഇങ്ങിനി വരാതവണ്ണം മൺ മറഞ്ഞു. ഗലീലക്കാരനായ നസ്രായനായ യേശുവോ മുപ്പത്തിമൂന്നര തിരുവയസ്സുവരെ മാത്രം ലോകത്തിൽ ജീവിച്ചിട്ട് അനേകർക്കുവേണ്ടി തന്റെ ജീവനെ മറുവിലയായി കൊടുത്തിട്ട് കടന്നു പോയി എങ്കിലും മരണത്തെ ജയിച്ചു ഉയർത്തെഴുന്നേൽക്കുകയും ഇന്നും ലോകത്തെ മുഴുവനായി എന്നവണ്ണം ഭരിക്കുകയും ചെയ്യുന്നു. അവൻ മാത്രമാണ് ചരിത്രത്തിന്റെ കേന്ദ്രമായി നിൽക്കുന്നതു്. ഏകകന്യാജാതനായ അവൻ മാത്രം അദ്വിതീയ പാപരഹിതനായി ജീവിച്ചിട്ട് അദ്വിതീയമായ വിധത്തിൽ മരിക്കുകയും ഉയിർക്കുകയും ചെയ്തു. അവൻ മഹത്വത്തിന്റെ പ്രത്യാശയും വീണ്ടും അദ്വിതീയനായി വരുവാനിരിക്കുന്നവനുമാണ്. അവനെക്കാൾ ശ്രേഷ്ഠനായ ഒരു വ്യക്തിയെ ലോകം ഇതുവരെ കണ്ടിട്ടില്ല; ഇനി കാണുകയുമില്ല. എന്തെന്നാൽ അവൻ സമ്പൂർണ്ണനായ ദൈവത്തിന്റെ സമ്പൂർണ്ണ അവതാരവും ദൈവത്തെയും മനുഷ്യനെയും ഒരുപോലെ ഉൾക്കൊള്ളുന്ന പൂർണ്ണ ദൈവവും, പൂർണ്ണ മനുഷ്യനുമാണ്. ഇത്രയധികം വ്യക്തികളെ നന്മയിലേക്ക് രൂപാന്തരപ്പെടുത്തിയിട്ടുള്ള വേറെയാരും ഈ ലോക ചരിത്രത്തിൽ ഇല്ല. ഈ യേശുക്രിസ്തു നമ്മെ ഓരോരുത്തരെയും അദ്വിതീയമായ രീതിയിൽ

(ശേഷം 8–ാം പേജിൽ)

## വാര പഞ്ചാംഗം

ജൂൺ മിഥുനം

| | | |
|---|---|---|
| ഞായർ | 27 | 13 |
| തിങ്കൾ | 28 | 14 |
| ചൊവ്വാ | 29 | 15 |
| ബുധൻ | 30 | 16 |
| വ്യാഴം | 1 | 17 |
| വെള്ളി | 2 | 18 |
| ശനി | 3 | 19 |

**Thought for the Week**

The characterstic of our Church (Anglican Church) is to offer to men in all its wealth and fullness the inheritance of the Catholic Church, inviting them to come and take their full share in it, but leaving them always in the last resort to decide.

Archbishop Temple.

THE CHURCH WEEKLY

# മതം മാററമോ ഹൃദയ പരിവർത്തനമോ?

സുപ്രസിദ്ധ അമ്മേരിക്കൻ മിഷ്യനറിയായഡോക്ടർ സ്റ്റാലിൻജോൺസ് ഡൽഹിയിൽ വച്ചുചെയ്ത ഒരു പ്രസംഗത്തിൽ ഇപ്രകാരം പ്രസ്താവിക്കുകയുണ്ടായി.

“ഇൻഡ്യയിൽ പ്രവർത്തനം നടത്തുന്ന മിഷ്യൻ സംഘടനകൾ അന്വേഷണവിധേയമാക്കേണ്ട ഒരുപ്രശ്നമല്ല. അതു രാജ്യത്തിനു് മഹത്തായ ഒരു മുതലാണു്. ഏതെങ്കിലും ഒരു ജനസമൂഹത്തിന്റെ നേർക്കു പീഡനമോ, ഉപദ്രവമോ മാത്രമല്ലെങ്കിൽ ഉത്തമബോദ്ധ്യത്തിൽ നടത്തുന്ന ഒരു അന്വേഷണത്തെ വിദേശ മിഷ്യനറിമാർ സ്വാഗതം ചെയ്യുകതന്നെ ചെയ്യും. മാച്ചു വയ്ക്കേണ്ട യാതൊന്നും ഞങ്ങൾക്കില്ല. പരിഹരിക്കേണ്ട ഏതെങ്കിലും തെറ്റുകൾ ക്രിസ്ത്യൻ മിഷ്യൻ സംഘങ്ങൾക്കുണ്ടെങ്കിൽ തുറന്നു പറഞ്ഞാൽ ഞങ്ങൾക്കു അതറിയുവാൻ ആഗ്രഹമുണ്ടു്. ഞങ്ങളെ അവ ചൂണ്ടിക്കാണിക്കണമെന്നു് ഞങ്ങൾ ആഗ്രഹിക്കുന്നു. ക്രിസ്ത്യൻമിഷ്യനറിമാരെ സംബന്ധിച്ചു വളരെയധികം തെറ്റിദ്ധാരണകൾ ഇൻഡ്യയിലുണ്ടു്. മിഷ്യൻ സംഘങ്ങൾ ഇവിടെ നടത്തുന്ന സാമൂഹ്യസേവനങ്ങൾ ആളുകളെ ചൂണ്ടയിട്ടു പിടിച്ചു ക്രിസ്ത്യാനികളാക്കാനുള്ള ഉപായങ്ങളാണെന്നു ധരിക്കുന്നതു് തെറ്റാണു്. കേവലം ബാഹ്യമായ ഒരു മതം മാററത്തെ ഞങ്ങൾ പ്രതിഷേധിക്കുന്നു. അങ്ങനെ മതം മാറുന്നവനെയും മതത്തെയും തന്നെ അധഃപ്പതിപ്പിക്കുന്ന ഒരു സംഗതിയാണതു്. എന്നാൽ സ്വഭാവത്തിലും ജീവിതത്തിലും മാററം വരുത്തുന്ന ഹൃദയപരിവർത്തനത്തിൽ ഞങ്ങൾ വിശ്വസിക്കുന്നു. സ്വഭാവത്തിൽ പരിവർത്തനം വരുത്തുന്നതിനു ഞങ്ങൾ ശ്രമിക്കുന്നതിൽ കുററം വിധിക്കുന്ന പക്ഷം അതിനു് ഞങ്ങൾക്കു യാതൊരു സമാധാനവും പറയുവാനില്ല. ക്രിസ്ത്യാനികളാകാൻ പ്രേരിപ്പിക്കുന്ന വിധത്തിൽ പണം, ഉദ്യോഗം മുതലായ പ്രലോഭനങ്ങൾ നൽകുന്നതു് തികച്ചും തെററാണു്. “മാനാസന്തരപ്പെട്ടവരെ” വിലയ്ക്കുവാങ്ങുകയല്ല ഞങ്ങളുടെ ഉദ്ദേശം. ക്രിസ്ത്യൻ മിഷ്യനറി പ്രവർത്തനം സംബന്ധിച്ചു് എന്തെങ്കിലും പ്രശ്നങ്ങൾ ആവിർഭവിച്ചാൽ, വേണ്ട അന്വേഷണങ്ങൾ നടത്തുന്നതിനു് കേന്ദ്രഗവർമ്മെൻറു നിയോഗിക്കുന്ന ഒരു സ്ഥിരക്കമ്മിററിയും, അതുപോലെ തന്നെ ക്രിസ്ത്യൻ മിഷ്യനറി സംഘങ്ങളുടെ പ്രാതിനിധ്യമുള്ള ഒരു കമ്മിററിയും കൂടെ ഭിന്നതകൾ പറഞ്ഞൊതുക്കുവാൻ വൈഷമ്യമുണ്ടായിരിക്കുന്നതല്ല. അങ്ങനെയുള്ള സ്ഥിരക്കമ്മിററിയുടെ നിയമനത്തിൽ കേന്ദ്രഗവർമ്മെൻറു് നടപടികൾ എടുക്കുന്നതു് സ്വാഗതാർഹമായിരിക്കും.”

കഴിഞ്ഞ നാല്പതു കൊല്ലങ്ങളായി ഇൻഡ്യയിൽ മിഷ്യനറി പ്രവർത്തനം നടത്തിക്കൊണ്ടിരിക്കുന്ന ഡോക്ടർ സ്റ്റാൻലിജോൺസ് അമ്മേരിക്കയിലേക്കു അവധിയിൽ പോകുന്ന ദിവസം ഡൽഹി വൈ. എം. സി. ഏ നൽകിയ ഒരു യാത്രയയപ്പു് സമ്മേളനത്തിൽ ആണു് മേല്പറഞ്ഞ പ്രസംഗം ചെയ്തതു്. സുദീർഘമായ അദ്ദേഹത്തിന്റെ അനുഭവപരിചയത്തിൽ നിന്നു ചെയ്തിരിക്കുന്ന നിർദ്ദേശം ഗവർമെൻറു സ്വീകരിക്കുമെന്നു വിശ്വസിക്കുന്നു. എന്നാൽ ഡോക്ടർ ജോൺസ് പറയുന്നതുപോലെതന്നെ അനപലപനീയമായ നിഷ്കളങ്കലക്ഷ്യമാണു് മിഷ്യൻസംഘങ്ങളോ മിഷ്യൻ പ്രവർത്തകരോപ്രദർശിപ്പിക്കുന്നതെന്നു് അവകാശപ്പെടാവുന്നതല്ലെന്നു് സമ്മതിച്ചേ തീരൂ. മിഷ്യൻ പ്രവർത്തനങ്ങൾക്കായി കോടിക്കണക്കിനു് പണം ഇവിടെ വിദേശ മിഷ്യൻ സംഘങ്ങൾ ചെലവാക്കുന്നുണ്ടു്. അങ്ങനെ ചെലവിടുന്ന പണം ഇരുട്ടിലിരിക്കുന്നവർക്കു് വെളിച്ചം നൽകുവാനുള്ള സദുദ്ദേശത്തെ ലാക്കാക്കി മാത്രം വ്യയം ചെയ്തിരുന്നുവെന്നു സമ്പൂർണ്ണമായി അവകാശപ്പെടാൻ നിവൃത്തിയില്ലെന്നുള്ളതിനു് അനേകം ഉദാഹരണങ്ങൾ ഉണ്ടു്. അനേകശതാബ്ദങ്ങളായി ഇവിടെ നിലനിന്നുപോന്ന മലങ്കര സുറിയാനി സഭയിലെ അംഗങ്ങളാണു്, ഇന്നു് റോമാസഭയിലും, പ്രോട്ടസ്റ്റൻറു സഭകളിലും, ബ്രദർ, പെന്തിക്കോസ്തു് സെവൻത്ഡേ മുതലായ പുതിയ സഭകളിലും ചേർന്നിട്ടുള്ളതു്. ഈ സഭകളിൽ സുറിയാനി ക്രിസ്ത്യാനികളെ ചേർത്തതും ചേർന്നതും പ്രലോഭനങ്ങൾ കൊണ്ടാണെന്നുള്ളതുകുപ്രസിദ്ധമായ ഒരു പരാതിയാണു്. സി. എം. എസ്° മിഷ്യനറിമാർ ഇവിടെ വന്നു സുറിയാനിക്കാരെ മതപരിവർത്തനം ചെയ്തപ്പോൾ സുറിയാനി സഭാംഗങ്ങൾക്കു അന്നു തോന്നിയിരുന്ന വെറുപ്പും സങ്കടവും, ബ്രിട്ടീഷധികാരത്തിന്റെ ശക്തിയെ ഭയന്നു അന്നു° വിഴുങ്ങിക്കളയുകയാണു° ചെയ്തതു°. അല്ലെങ്കിൽ 45 കൊല്ലങ്ങളായിട്ടും തമ്മിത്തല്ലു° അവസാനിപ്പിക്കാൻ കഴിയാത്ത സുറിയാനിവാശിക്കാർ ഈദൃശകാര്യങ്ങളിൽ അടങ്ങിപ്പാർക്കുമായിരുന്നില്ല. ഈ അനുഭവംതന്നെ ഹിന്ദുക്കൾക്കും ഉണ്ടായിട്ടില്ലേയെന്നു° അനുമാനിക്കേണ്ടിയിരിക്കുന്നു. അജ്ഞതയുടെയും,, അധർമ്മത്തിന്റെയും കേളീരംഗമായി യൂറോപ്പിനു° വെളിയിലുള്ള രാജ്യങ്ങളെ ചിത്രീകരിച്ചു° അവിടെ വെളിച്ചവും, ധാർമ്മികമൂല്യങ്ങളും വിതറുവാൻ പ്രയത്നിക്കുന്ന മിഷ്യൻ സംഘങ്ങളെ ദൈവഭക്തരായവിദേശിയർ അനവധി പണം കൊടുത്തു സഹായിക്കുന്നുണ്ടു്. ശ്രീകൃഷ്ണന്റെയും, ശ്രീബുദ്ധന്റെയും, കാളിദാസന്റെയും, മഹർഷിമാരുടെയും അശോകചക്രവർത്തിയുടെയും നാടായ ഭാരതത്തെയും, മനുഷ്യരെ തിന്നുന്ന കിരാത നിവാസികളുടെ രാജ്യമായി ചിത്രീകരിച്ചു് മിഷ്യൻസംഘങ്ങൾ പണം പിരിച്ചിട്ടില്ലെന്നു് പറയുവാൻ സാധിക്കുമോ? അങ്ങനെയുള്ള പ്രചരണങ്ങൾ സഹസ്രാബ്ദങ്ങളായി തത്വജ്ഞാനികളുടെയും, കവികളുടെയും, വേദാന്തികളുടെയും നാടായിരുന്ന ഭാരതത്തിന്റെ സൽപ്പേരിനെ ഹനിക്കുന്നതായി ഇവിടെയുള്ള ജനങ്ങൾ കരുതുന്നതിന്റെ ലക്ഷ്യമാണു് കേന്ദ്രഗവർമെൻറും, അധികൃതരിൽ ചിലരുടെപ്രസ്താവനകളിൽപ്രതിബിംബിക്കു

ന്നതു്. അതിൽ വളരെ യാഥാർത്ഥ്യങ്ങളുണ്ടെന്നു് മിഷ്യനറിമാരും സമ്മതിക്കണം. അവരുടെ പ്രവർത്തന ലക്ഷ്യങ്ങളിലും പരിപാടികളിലും, ഹൃദയ പരിവർത്തനം മാത്രം ലക്ഷ്യമാക്കിയിരുന്നുവെങ്കിൽ യേശു ക്രിസ്തുവിൻെറ മാതൃകാവൈശിഷ്ട്യവും, ഹൃദയാധിപത്യവും ഇൻഡ്യാ വളരെമുമ്പ് തന്നെ അംഗീകരിക്കുകമായിരുന്നു. ലക്ഷക്കണക്കിനു് പണം പിരിച്ചു കൊണ്ടു പോരുമ്പോൾ, പാശ്ചാത്യരീതിയിൽ ആ ബിസ്സിനസ്സിൻെറ ബാലൻസു ഷീററു കാണിക്കാൻ മതം മാററം ചെയ്യവരുടെ സംഖ്യ വർദ്ധിപ്പിക്കാനുള്ള ഒരു വ്യഗ്രതയും മിഷ്യൻ സംഘങ്ങളെ ബാധിച്ചിരുന്നുവെന്നു് സമ്മതിക്കണം. ഇത്രയും പറഞ്ഞതുകൊണ്ടു്, ഇവിടെ എത്തി സേവനം നടത്തുന്ന മിഷ്യൻ സംഘങ്ങൾ എല്ലാം അധഃപ്പതിച്ചു പോയെന്നോ മിഷ്യനറിമാരെല്ലാം കൊള്ളരുതാത്തവരാണെന്നോ അർത്ഥമാക്കേണ്ടതില്ല. അവരുടെ നിസ്തുലമായ സേവനങ്ങൾക്കു് ഭാരതീയർ എന്നും കടപ്പെട്ടവർ തന്നെയാണു്. വിജ്ഞാനത്തിലും, ധർമ്മബോധത്തിലും, സേവനരംഗങ്ങളിലും, വിദേശമിഷ്യനറിമാർ ഈ രാജ്യത്തു നിർവഹിച്ചിരിക്കുന്നതും, നിർവഹിച്ചു കൊണ്ടിരിക്കുന്നതുമായ അനർഘ സേവനങ്ങളെ വിസ്മരിക്കുന്നതു് കൃതഘ്നതയാണു്. എന്നാൽ ഏതുസൽസംരംഭങ്ങളിലും, ചാപല്യങ്ങൾവന്നു. കൂടാവുന്നതാണെന്നുള്ളതിനു് മിഷ്യനറിമാരും വ്യത്യസ്തരല്ലെന്നു് അവർ അറിയേണ്ടതാണു്. അതവർ അറിയുമ്പോൾ ഉന്നതമായ ധാർമ്മിക ഭാവങ്ങളിൽ നിന്നു് അഹങ്കരിക്കാതെ ഇൻഡ്യയെ ഇൻഡ്യയായി ആദരിക്കുവാനും, അവൾക്കു്, സാന്നിററിബോധത്തിലും, പ്രായോഗികമായ ധാർമ്മിക ചിന്തകളിലും, വിശ്വസ്തമായ പെരുമാററങ്ങളിലും ആവശ്യമായ പരിവർത്തനാനൽകുന്നതിൽ യേശുക്രിസ്തുവിനുള്ള സ്ഥാനത്തെ യാഥാർത്ഥ്യബോധത്തോടുകൂടി അഭിമുഖീകരിക്കുന്നതിനു സഹായിക്കുവാനും കഴിയും. ഡോക്ടർ ജോൺസിനെപ്പോലെയുള്ള മിഷ്യനറിമാർ ഒന്നല്ല, പത്തല്ല, നൂറല്ല ഇൻഡ്യയിലുള്ളതു്. എന്നാൽ അവരിൽ ഒരു നല്ലപങ്കു് ഹിന്ദുക്കൾ പരാതിപ്പെടുന്ന ദൂഷ്യങ്ങൾക്കു അർഹരാണെന്നു ഡോക്ടർ ജോൺസിനെപ്പോലെയുള്ളവർ കാണണം. "ആകാശത്തിലുള്ള ബാവാ" പഠിക്കുന്നതിനു് ഒരു രൂപയും "നന്മനിറഞ്ഞ മറിയം" പഠിക്കുന്നതിനു് അരരൂപയും എന്ന കണക്കിൽക്രിസ്തുമാർഗ്ഗം പഠിപ്പിക്കുന്ന വിധത്തെയും ഡോക്ടർ ജോൺസു കേട്ടകാണണം. ആ രീതി മാററാതെ ഹൃദയപരിവർത്തനം സാധിക്കുവാൻ പോകുന്നില്ല. മതം മാററമാണു് മിഷ്യൻ സംഘങ്ങളുടെ ലക്ഷ്യമെന്നു് ഹിന്ദുക്കൾ വിചാരിക്കുന്നതിൽ നിന്നു് അവരെ തിരിക്കുവാൻ പരിശുദ്ധമായ ലക്ഷ്യവും, പരിശുദ്ധമായ ജീവിതവും കൊണ്ടേ സാധിക്കൂ. അങ്ങനെയുള്ളവരുടെ സംഖ്യ ഇപ്പോഴുള്ള ശതമാനത്തിൽ നിന്നു വർദ്ധിക്കുവാനാണു് മിഷ്യനറിസംഘങ്ങൾ കരുതേണ്ടതു്.

---

<u>പ്രതിവാരപ്രഭാഷണം (The Sermon for the Week)</u>

# ആജ്ഞാപിക്കപ്പെടുവാനുള്ള സന്നദ്ധതയാണു് ക്രിസ്തീയ ജീവിതത്തിൻെറ അടിസ്ഥാനം

(എം. ഠഠ.)

"ഞാൻ നിങ്ങളോടു കല്പിക്കുന്നതു ചെയ്താൽ നിങ്ങൾ എൻെറ സ്നേഹിതന്മാർ തന്നെ."

(വി. യോഹന്നാൻ 15: 14)

സ്നേഹിതന്മാർ തമ്മിലുള്ള ബന്ധത്തിൽ കല്പനകൾ പുറപ്പെടുവിക്കുക പതിവില്ല. നാം കല്പിക്കുന്നതുപോലെ നമ്മുടെ സ്നേഹിതൻ പ്രവർത്തിക്കണമെന്നു നാം ആഗ്രഹിക്കുന്നില്ല. സ്നേഹബന്ധത്തിൽ ഏർപ്പെട്ടന്നവർ സമനിലയിലുള്ളവരാണു്. പിന്നെ നമ്മുടെ കർത്താവു കല്പിക്കുന്നതു ചെയ്യുന്നവർ തൻെറ സ്നേഹിതന്മാരായിരിക്കും എന്നു പറഞ്ഞിട്ടുള്ളതിൻെറ അർത്ഥമെന്താണു്

ഈ ചോദ്യത്തിനുള്ള ഉത്തരം കണ്ടുപിടിക്കുവാൻ നമ്മുടെ കർത്താവും നമ്മുടെ മററു സ്നേഹിതന്മാരും തമ്മിലുള്ള വ്യത്യാസം അറിയേണ്ടിരിക്കുന്നു. മററു സ്നേഹിതന്മാർ കേവലം മനുഷ്യരാണു്; എന്നാൽ നമ്മുടെ കർത്താവു് മനുഷ്യൻ മാത്രമല്ല ദൈവവും കൂടിയാണു്. മററു സ്നേഹിതന്മാരുടെ അഭിപ്രായങ്ങളെ നാം സ്വീകരിക്കണമെന്നില്ല. അവർ തെററിപ്പോകും. നാമും തെററിപ്പോകാവുന്നവരാണു്. നാം കല്പിക്കുകയും നമ്മുടെ സ്നേഹിതന്മാർനമ്മുടെ കല്പന അനുസരിക്കുകയും ചെയ്യേണ്ടിവന്നാൽ നമ്മുടെ സ്നേഹബന്ധം നിലനിൽക്കുകയില്ല. എന്നാൽ നമ്മുടെ കർത്താവു ദൈവവും കൂടി ആയതുകൊണ്ടു് താൻ സർവ്വജ്ഞനും നമ്മെ നിയന്ത്രിക്കുവാൻ അവകാശമുള്ളവനുമാണു്. നമ്മുടെ നാഥനും യജമാനനുമായിട്ടാണു്. താൻ നിലകൊള്ളുന്നതു്. അധികാരത്തിൻെറയും ശക്തിയുടെയും പേരിലല്ല താൻ നമ്മെ സമീപിക്കുന്നതു്. തനിക്കു നമ്മുടെ മേൽ ഉള്ള അധികാരത്തിൻെറയും ശക്തിയുടെയും നിദാനം താൻ സ്നേഹവും സത്യവും ആണെന്നുള്ളതാണു്. നമ്മോടാജ്ഞാപിക്കുവാൻ തനിക്കു് അർഹതയുണ്ടു്. അതു താൻ ദൈവമായതു കൊണ്ടുമാത്രമല്ല. നമ്മുടെ ജീവിതം ശരിയായി നയിക്കുവാൻ തന്നെയുള്ള അനുസരണം അത്യന്താപേക്ഷിതമായതു കൊണ്ടാണു്. യേശുക്രിസ്തുവിനെ യഥാർത്ഥത്തിൽ അറിയുന്നവർ അവനാൽ ആജ്ഞാപിക്കപ്പെടുവാൻ തയ്യാറാണു്.

നാമും യേശുക്രിസ്തുവുമായി സഖിത്വത്തിൽ ഏർപ്പെടുവാനുള്ള ഏകവ്യവസ്ഥ നമ്മുടെ മനസ്സിനേയും ഹൃദയത്തേയും ജീവിതത്തേയും മുഴുവനായി തനിക്കു കീഴ്പ്പെടുത്തുകയാണു്. അങ്ങനെ യേശുവുമായി സ്നേഹബന്ധത്തിലേർപ്പെടുന്നതിൻെറ സൗഭാഗ്യം അവർണ്ണനീയമാണു്. യേശുവിനെ നമ്മുടെ നാഥനും സ്നേഹിതനുമായി സ്വീകരിച്ചുകഴിഞ്ഞാൽ നമുക്കുലഭിക്കുന്ന അനുഭവങ്ങൾ വളരെയാണു്. ഒന്നാമതായി, തൻെറ നടത്തിപ്പു നമുക്കു അനുഭവപ്പെടുന്നു—ജീവിതത്തിലെ വലുതും ചെറുതുമായ എല്ലാകാര്യങ്ങളിലും ദൈവത്തിൻെറ ഇഷ്ടം അറിയുന്നതിനും പ്രവർത്തിക്കുന്നതിനുമുള്ള കഴിവു നമുക്കുണ്ടാകുന്നു. രണ്ടാമതായി, ലോകത്തിനു തരാൻകഴിയാത്ത ഒരു സമാധാനം നമുക്കുലഭിക്കുന്നു—ദുഃഖങ്ങളുടെയും ദുരിതങ്ങളുടെയും കൊടുങ്കാററടിച്ചാലും കുലുങ്ങാതെ നിൽക്കാനുള്ള ഒരു കഴിവു്. മൂന്നാമതായി പാപമോചനത്തിൻെറ അനുഭവം നമുക്കുണ്ടാകുന്നു—നമ്മുടെ ശക്തിയേയും ഉന്മേഷത്തേയും ക്ഷയിപ്പിക്കുന്ന പാപഭാരത്തിൽനിന്നുള്ള സ്വാതന്ത്ര്യം. നാലാമതായി, ദൈവം തൻെറ സ്നേഹിതന്മാക്കുമാത്രം വെളിപ്പെടുത്തുന്നരഹസ്യങ്ങൾ താൻ നമുക്കു വെളിപ്പെടുത്തിത്തരുന്നു. —ശാന്തമായി തൻെറ സന്നിധിയിൽ ഇരുന്നു് തൻെറ നേരിയശബ്ദംകേൾക്കുവാനുള്ള കഴിവു്. ഇതിനെല്ലാം നി

ദാനമായിട്ടുള്ളതു് അനുജ്ഞാപിക്കപ്പെട്ടവാനുള്ള നമ്മുടെ സന്നദ്ധതയാണു്. ശിഷ്യന്മാർക്കു് ഈ സന്നദ്ധത ഉണ്ടായിക്കഴിഞ്ഞതിന്റെ ശേഷമാണു് "ഞാൻ ഇനി നിങ്ങളെ ദാസന്മാരെന്നല്ല സ്നേഹിതന്മാരെന്നത്രേ വിളിക്കുന്നതു്" എന്നു കർത്താവു പറഞ്ഞതു്. അവർ തന്നിൽനിന്നും എന്തു സ്വീകരിക്കുവാനും തയാറായിരുന്നു.

ഈ സന്നദ്ധത നമുക്കുണ്ടാകുക എന്നുള്ളതാണു് ക്രിസ്തീയജീവിതത്തിന്റെ അദ്യത്തെ പടി. അനുസരണമാണു് ക്രിസ്തീയജീവിതത്തിന്റെ അടിസ്ഥാനം. യേശുക്രിസ്തുവിനെ സ്വീകരിക്കുന്നതിനുള്ള വലിയ തടസ്സം ബുദ്ധിപരമായ സംശയങ്ങളല്ല. പലർക്കും ജീവിതത്തേക്കുറിച്ചും പ്രപഞ്ചത്തേക്കുറിച്ചുമെല്ലാം പല സംശയങ്ങൾ ഉണ്ടെന്നുള്ളതു ശരിതന്നെ. എന്നാൽ ശരിയെന്നു തോന്നുന്നതിനെ സ്വീകരിക്കുന്നതിനുള്ള അസന്നദ്ധതയാണു പ്രധാന പ്രശ്നം. യേശുക്രിസ്തുവിനെ അനുസരിക്കുക എന്നുള്ളതു പ്രഥമമായി ഒരു ധാർമ്മികപ്രശ്നമാണു്. അതിനെ അഭിമുഖീകരിക്കുവാനുള്ള അസന്നദ്ധതയാണു പലരെയും മതത്തിൽനിന്നും മതാചാരങ്ങളിൽനിന്നും അകററിനിറുത്തുന്നതു്. യേശുക്രിസ്തുവിനെ നമ്മുടെ ജീവിതത്തിലേക്കു പ്രവേശിക്കുവാൻ നാം അധികം ഇഷ്ടപ്പെടുന്നില്ല. നമുക്കു തോന്നുന്ന വഴിക്കു പോകുവാനാണു നാം കൂടുതൽ ഇഷ്ടപ്പെടുന്നതു്. എന്നാൽ നാം എത്ര കാര്യക്ഷമമായി ജീവിതം നയിച്ചാലും യേശുവിനെ കൂടാതെ വിജയം നേടുവാൻ സാദ്ധ്യമല്ല എന്നു് അനുഭവം കൊണ്ടു നാം അറിയാതിരിക്കയില്ല: യേശുവിന്റെ നിയന്ത്രണം സ്വീകരിച്ചു ജീവിതമാരംഭിച്ചിട്ടുള്ള ആരും നിരാശപ്പെടേണ്ടിവന്നിട്ടില്ല. അവൻ മാത്രമാണു വഴിയും സത്യവും ജീവനും. അവന്റെ സ്നേഹത്തെ സ്വീകരിച്ചാൽ അവന്റെ പരിപൂർണ്ണനിയന്ത്രണവും നാം സ്വീകരിക്കാതെ തരമില്ല. കല്പിക്കുവാൻ അവകാശവും അർഹതയുമുള്ളവനാണു നമ്മുടെ കർത്താവു്. തന്റെ കല്പനകളെ അനുദിനം അനുസരിച്ചു തന്റെ ദിവ്യസഖിത്വത്തിൽ വളർന്നുവരുവാൻ പരിശുദ്ധാത്മാവായ ദൈവം നമ്മെ സഹായിക്കട്ടെ.

—oo—

## ഓർത്തഡോക്സ് സിറിയൻ സൺഡേസ്കൂൾ സമാജം

### 53—54-ലെ റിപ്പോർട്ട്

മലങ്കരഓർത്തഡോക്സ് സിറിയൻ സൺഡേസ്കൂൾ സമാജത്തിന്റെ 1953–54-ലെ വാർഷിക റിപ്പോർട്ടു കൈപ്പററിയിരിക്കുന്നു. തന്നാണ്ടിൽ മീനടം ചെങ്ങന്നൂർ ബഥേൽ, കല്ലൂപ്പാറ, കോട്ടയം ചെറിയപള്ളി, പുതുപ്പള്ളി, ഇലന്തൂർ, മല്ലപ്പള്ളി, വളഞ്ഞവട്ടം, കുണ്ടറ മുതലായ സ്ഥലങ്ങളിൽ വച്ചു സെൻറർ അദ്ധ്യാപകയോഗങ്ങൾ നടത്തപ്പെട്ടു. അദ്ധ്യാപകപരിശീലനക്ലാസ്സ് ചേപ്പാട്ടു് ഇംഗ്ലീഷ്സ്കൂളിൽവച്ചു നടത്തപ്പെട്ടു. 40—ൽ പരം അദ്ധ്യാപകർ സമ്മർ ക്ലാസ്സിൽ സംബന്ധിച്ചിരുന്നു. സമ്മർക്ലാസ്സിന്റെ ചെലവിലേക്കു ചേപ്പാട്ടു ഇടവകക്കാർ 200 രൂപാ സംഭാവന ചെയ്യുകയും ഇടവകയും വിശിഷ്യാ വികാരി റവ. ഫാദർ ഐ. ദാനിയേൽ ഡി. ഡി, എഫ്. പി. എച്ച്. എസ്. മി. ഇ. കെ. മാത്യു മുതലായവർ ക്ലാസ്സു സംബന്ധിച്ച കാര്യങ്ങളിൽ പ്രത്യേക ശ്രദ്ധ ചെലുത്തുകയും ഉണ്ടായി.

എസ്. എസ്: എഫ്. സി. പരീക്ഷയ്ക്കു 33 സ്കൂളുകളിൽ നിന്നും 113 പേർ ചേരുകയും അവരിൽ 68 പേർ വിജയികളാകുകയും ചെയ്തു. ഒൻപതാം ക്ലാസ്സിൽ ചേന്ന വടക്കൻ മണ്ണൂർ ഒ. പി. തോമസ് ഒന്നാമതും മാക്കാംകുന്നു തോമസ് പി. മത്തായി രണ്ടാമതും വിജയം കരസ്ഥമാക്കി.

പല ഇനങ്ങളിലായി സമാജത്തിനു 3262 രൂ. 10 ണ: 9 സ. വരവും 2324 രൂ. 1 ണ ചെലവും 938 രൂ. 9 ണ. 9 സ. മിച്ചവും ഉണ്ടു്.

## സൺഡേസ്കൂൾ പ്രസ്സ്

സൺഡേസ്കൂൾപ്രസ്സ് ഫണ്ടിൽ 6 സ്കൂളുകാർ ഇരുകൊല്ലം ഷെയർ എടുത്തിട്ടുണ്ടു്. പ്രസ്സ് ഫണ്ടിലുണ്ടായിരുന്ന 4000 രൂപാ കൊടുത്താണു പ്രസ്സ് വാങ്ങിയതു. മലങ്കര ഓർത്തഡോക്സ് സഭവകയായ ഈ പ്രസ്സ് ഇടുന്നതിനു് ഒരു സ്ഥലവും കെട്ടിടവും ഇനിയും ഉണ്ടാകേണ്ടിയിരിക്കുന്നു. സ്കൂളുകാരെല്ലാം ഒന്നോ അതിലധികമോ ഷെയർ എടുക്കണമെന്നു് റിപ്പോർട്ടിൽ താല്പര്യപ്പെട്ടിരിക്കുന്നു.

---

(5-ാം പേജിൽനിന്നു തുടർച്ച)
തങ്കലേക്കു ക്ഷണിക്കുന്നു. അവന്റെ ക്ഷണം ഇപ്രകാരമാണു്. "അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരുമായ ഏവരുമേ എന്റെ അടുക്കൽ വരുവിൻ; ഞാൻ നിങ്ങളെ ആശ്വസിപ്പിക്കും. ഞാൻ സൌമ്യതയും താഴ്മയുമുള്ളവനാകയാൽ എന്റെ നുകം ഏററു കൊണ്ടു് എന്നോടു പഠിപ്പിൻ. എന്നാൽ നിങ്ങളുടെ ആത്മാക്കൾക്കു ആശ്വാസം കണ്ടെത്തും. എന്റെ നുകം മൃദുവും എന്റെ ചുമടു ലഘുവും ആകുന്നു. (മത്തായി 11: 28—30 വരെ) പ്രിയ വായനക്കാരാ ഈ അദ്വിതീയനായ ക്രിസ്തുവിനെ സകലവും വിട്ടു് പിൻപററുക. പ്രതിഫലമായി അവൻ നൽകുന്നതു സ്വീകരിക്കുക. "സമാധാനം ഞാൻ നിങ്ങൾക്കു തന്നേച്ചു പോകുന്നു. എന്റെ സമധാനം ഞാൻ നിങ്ങൾക്കു തരുന്നു". "ഞാനോ ലോകാവസാനത്തോളം എല്ലാ നാളും നിങ്ങളോടുകൂടെയുണ്ടു്."

ശുഭം.

(പകർപ്പവകാശം ലേഖകനു്)

# വേദവായനക്കുറിപ്പുകൾ

തിങ്കൾ 2 തിമൊ 3. 1—9

സ്വാർത്ഥതയുടെ പ്രാബല്യം അപ്പോസ്തലന്റെ ആത്മാവിനെ വല്ലാതെ ഭാരപ്പെടുത്തിയിരുന്നു. ആ ഒരു അനുഭവം എത്ര സാധാരണമാണ്. നിരാശാവിധേയരാകുമ്പോൾ, ലോകം വളരെ വേഗത്തിൽ അധഃപതിച്ചു കൊണ്ടിരിക്കുന്നു. എന്നു നമുക്കു തോന്നും. മനുഷ്യർ കള്ളന്മാരെന്നു മാത്രമല്ല ദൈവത്തേക്കാൾ ഉപരിയായ ഉല്ലാസങ്ങളെ സ്നേഹിക്കുന്നു എന്നു നാം ചിന്തിച്ചു പോകും. ബാബിലോണിലെ നാശം ഭവിച്ച ഏററവും പുരാതനമായ ഒരു നഗരത്തിലെ അവശിഷ്ടങ്ങൾക്കിടയിൽ നിന്നു ലഭിച്ച ഒരു അമൂല്യരേഖയിൽ പോലും കഷ്ടം! കഷ്ടം! പഴയകാലത്തെ അപേക്ഷിച്ച് അധഃപതനമാണ് എവിടെയും ദൃശ്യമായി കാണുന്നതു് എന്നു രേഖപ്പെടുത്തിയിരിക്കുന്നു. ഈ വിധ ചിന്തയ്ക്കു നാം വശഗരാകുമ്പോൾ നമുക്ക് പിന്നോക്കം ഒന്നു തിരിഞ്ഞു നോക്കാം. സ്വാർത്ഥതയിൽ നിമഗ്നരായിരുന്ന എത്ര പേരാണ് ത്യാഗസംപൂർണ്ണമായ മഹായുദ്ധങ്ങൾ നടത്തിയിട്ടുള്ളതു്. നിരാശയുടെ അടിത്തട്ടിൽ എത്തിച്ചേർന്ന എത്രയെത്ര അവസരങ്ങളിലാണ്, നിസ്വാർത്ഥസേവനത്തിനു് സമർപ്പിതരായിരുന്ന അനേകർ നിരാശയോടുകൂടെ എങ്കിലും അജൈയ്യരായി മുമ്പോട്ടു പോയിട്ടുള്ളതു്. മനുഷ്യപാപത്തെക്കുറിച്ചുള്ള അവരുടെ ദർശനം ഇന്നത്തെ വേദഭാഗത്തു പോലെ പ്രത്യാശയുടെ നിഴലിലാണ് ചെന്നുനിൽക്കുന്നതു്. ഇന്നു നാം അനുഭവിക്കുന്ന എല്ലാവിധ അനുഗ്രഹങ്ങളും പരാജയമറിയാത്ത ഈ ആത്മാവിന്റെ ത്യാഗങ്ങളുടെ ഫലമാണ്! നമ്മുടെ തലമുറയിൽ അതിനു നമുക്കുള്ള ഓഹരി സംഭാവനചെയ്യുവാൻ നമുക്കു കടപ്പാടില്ലേ?

ചൊവ്വാ. എബ്രാ: 12. 1-3

പ്രയാസങ്ങളുടെയും വിഷമങ്ങളുടെയും മദ്ധ്യത്തിൽനിന്ന് തിരിഞ്ഞു നോക്കുന്ന മനുഷ്യൻ തത്തുല്യമെന്നല്ല അതിലൊക്കെയും ഉപരിയായ കഷ്ടതകൾ സഹിച്ച അനേകരെയാണ് പിന്നിൽ കാണുന്നതു്. നമ്മുടെ മത്സരം കാണുവാനായി അവർ ഒരു വലിയ സംഘമെന്നതു പോലെ നമ്മുടെ ചുററും കൂടിയിട്ടുണ്ട്. അനേകത്യാഗങ്ങളുടെ ഫലമായി അവർ നേടിയിട്ടുള്ള വിജയം ഭാഗികമായിട്ടെങ്കിലും പൂർണ്ണമാകുമോ അപജയപ്പെടുത്തുമോ എന്നാണ് അവർ നോക്കുന്നതു്. ലോകസംസ്കാരത്തിന്റെ നേട്ടങ്ങൾ നഷ്ടപ്പെടുകയില്ലെന്നു ചിന്തിക്കുന്നതു മൌഢ്യമത്രേ. ശുഭപ്രതീക്ഷകൾ നൽകിക്കൊണ്ട് അത്യുന്നത സോപാനങ്ങളിലേക്ക് ഉയന്ന എത്രയെത്ര സംസ്കാരങ്ങളാണ് നീതിയുടെ അഭാവത്തിൽ നശിച്ച് നാമാവശേഷമായതു്. നമുക്കു ലഭിച്ചിരിക്കുന്ന അനുഗ്രഹങ്ങൾ എന്നാളും നിലനിത്തിക്കൊള്ളാമെന്നു ദൈവം വാഗ്ദത്തം ചെയ്തിട്ടില്ല. അതിസൂക്ഷ്മമായ ഉത്സാഹം വിശ്വസ്തത, സ്വയത്യാഗം, നീതി, ദൈവത്തിന്റെ നിയമങ്ങളോടുള്ള അനുസരണം, ഇവയ്ക്കു മാത്രമേ നമ്മുടെ നേട്ടങ്ങളെ നിലനിത്തി നൂതനമായ മുന്നേററത്തെ സാധ്യമാക്കുവാൻ കഴിയൂ. നമുക്കുള്ള സർവ്വവും നിസ്വാർത്ഥതവില കൊടുത്തു വാങ്ങിയതാണ്. നമ്മോടു പ്രവർത്തിച്ചിട്ടുള്ള പ്രകാരം അന്യരോടു പ്രവർത്തിക്കുവാൻ നമുക്കു കഴികയില്ലേ?

ബുധൻ. 1. യോഹ: 3: 14 —18

സഹജീവികൾക്കായുള്ള സേവനസമൃദ്ധമായ ജീവിതം ആവശ്യമാണെന്നു സമ്മതിച്ചാൽ തന്നെ അവിടെ മതത്തിനുള്ള സ്ഥാനമെന്താണ്? ദൈവത്തെ കൂടാതെയുള്ള സേവനം സാദ്ധ്യമല്ലേ? ദൈവവുമായുള്ള സംസർഗ്ഗം പ്രായോഗിക സേവനം ഇവ തമ്മിൽ വല്ല ബന്ധവുമുണ്ടോ? എന്നീ ചോദ്യങ്ങൾ ഉന്നയിക്കപ്പെടാം, അപ്പോസ്തലനായ യോഹന്നാന്റെ ദൃഷ്ടിയിൽ നമുക്കു ദൈവത്തോടുള്ള സ്നേഹം, ദൈവത്തിനു നമ്മോടുള്ള സ്നേഹം ഇവയെല്ലാം പരസ്പരം ബന്ധിക്കപ്പെട്ടതാണ്. അഭിന്നവും അഭേദ്യവുമായ സ്നേഹത്താൽ ദൈവത്തേയും മനുഷ്യരേയും സ്നേഹിക്കുവാനാണ് നാം വിളിക്കപ്പെട്ടിരിക്കുന്നതു് സേവനസമൃദ്ധമായ ജീവിതത്തിൽ ദൈവത്തിനുള്ള സ്ഥാനം കാണാത്തവർ സവ്വസ്നേഹത്തിന്റേയും മൂലകാരണമായി, സവ്വത്തേയും നിറയ്ക്കുന്ന സ്നേഹത്തിന്റെ ആത്മാവായി അവർ ദൈവത്തെ കാണുന്നില്ലെന്നുള്ളതാണ് പ്രയാസമുണ്ടാക്കുന്നതു്. അവരുടെ ദൈവം വിദൂരസ്ഥിതനായ ഒരു ദൈവമാണ്. അവനിൽ നാം ജീവിക്കുകയും ചരിക്കുകയും നിലനിൽക്കുകയും ചെയ്യുന്നു എന്നു അവർ കാണുന്നില്ല. ദൈനംദിനമെന്നപോലെ ആത്മീയവും വസ്തുമയവുമായി രണ്ടു വിധത്തിലുള്ള ജീവിതവുമായിട്ടാണ് നാം ഇടപെട്ടു കൊണ്ടിരിക്കുന്നതു്. ഈ 'രണ്ടിൽനിത്യസ്വഭാവമുള്ളതും സൃഷ്ടിശക്തിയുള്ളതുമായ ശക്തി ഏതിനാൽ പ്രതിനിധീകരിക്കപ്പെടുന്നു. ദൈവത്തിൽ വിശ്വസിക്കുക എന്നു വച്ചാൽ നമ്മുടെ ആത്മാവാണ്'—ശരീരമല്ല— നിത്യതയേയും യാഥാർത്ഥ്യത്തേയും പ്രതിനിധീകരിക്കുന്നതെന്നു വരും. ദൈവത്തിൽ വിശ്വസിക്കുന്നതെന്നു വരും. ദൈവത്തിൽ വിശ്വസിക്കുന്നതു മൂലം നമ്മിലുള്ള നന്മയ്ക്കു് നിത്യതയുണ്ടെന്ന് വിശ്വസിക്കുകയാണു ചെയ്യുന്നതു്. നീതിയും സ്നേഹവുമായി ഇടപെടുമ്പോൾ സ്നേഹരൂപനായ ദൈവവുമായിട്ടാണ് എടപെടുന്നതു്.

വ്യാഴം. എബ്രാ 3. 12.-14

ദൈവത്തിലുള്ള വിശ്വാസമോ അവിശ്വാസമോ നിസ്സാരകാര്യമായി തള്ളാവുന്നതല്ല. അതുമൂലം ക്രൈസ്തവമൂല്യങ്ങളാണ് വെല്ലുവിളിക്കപ്പെടുന്നതു്. നമ്മുടെ ആത്മാവല്ല ശരീരമാണ് അന്തിമവും പരമപ്രധാനവുമായ ശക്തി എന്നുള്ള ആധുനിക ചിന്താഗതി പുതിയനിയമ ഗ്രന്ഥത്തിൽ ഗൗരവാർഹമായി പരിഗണിക്കപ്പെടുന്ന അവിശ്വാസത്തിനു് അററപ്രതിവിധിയായി തീർന്നിട്ടുമില്ല. അഖിലാണ്ഡത്തിന്റെ വൈപുല്യത്തെപ്പററി ചിന്തിക്കുന്നവർക്ക് അതിലെ നിസ്സാരജീവി ആയി പരിഗണിക്കപ്പെടാവുന്ന മനുഷ്യന്റെ നിത്യതയെപററി സംശയംതോന്നാം. അങ്ങിനെനുള്ള ഒരു അഖിലലോകവീക്ഷണത്തിന്റെ പശ്ചാത്തലത്തിൽ ഒരുവൻ തന്റെയും തന്റെ പിൻതലമുറയുടെയും സാമൂഹ്യവുംമതപരവുമായുള്ള പ്രേരണാശക്തിയുടെ ബലത്തിൽ പ്രയോജനകരമായ ഒരു ജീവിതം നയിച്ചു എന്നു വരാം. എന്നാൽ സർവ്വമനുഷ്യരും ഈ നൂതന ചിന്താഗതി അംഗീകരിച്ചു എന്നും മറെറാരു ചിന്താഗതി ഇല്ലെന്നും വന്നാലുള്ള അവസ്ഥ എന്തായിരിക്കും. ആസ്ഥിതി നിലവിൽവന്നുകഴിഞ്ഞാൽ പിന്നെ മനുഷ്യരക്ഷയെ പ്രതിയുള്ള ത്യാഗസമ്പൂർണ്ണമായ സേവനവും സാമൂഹ്യനീതിയെപ്പററിയുള്ള പ്രത്യാശയും ലോകത്തിൽ നിലനിൽക്കുമോ?

വെള്ളി. 1. യോഹ. 4. 7—13

ദൈവത്തിൽ വിശ്വസിക്കുന്നതിന്റെ ഒരു ഭവിഷ്യൽ ഫലത്തെ പററി യോഹന്നാൻ ഇവിടെ പ്രതിപാദിക്കുന്നുണ്ട്. മനുഷ്യനിൽ കാണുന്ന സ്നേഹത്തിന്റെ ഉത്ഭവം ദൈവത്തിൽ നിന്നാണെന്നും അതിനു് നിത്യസ്വഭാവമുള്ള ഉത്ഭവസ്ഥാനവും പിൻബലവുമുണ്ടെന്നും ഏതോ യാദൃശ്ചികസംഭവം മൂലം മനുഷ്യജീവിതത്തിന്റെ

ഉപരിഭാഗത്തു ദൃശ്യമായ ഒരു സ്വഭാവം അല്ല അതെന്നും അതിനു പിന്നിൽ ആദ്യന്തമില്ലാത്ത ഒരു റിസർവോയർ ഉണ്ടെന്നും ഭാവിയിൽ പരിമിതി നിർണ്ണയിക്കുവാൻ പാടില്ലാത്ത സാധ്യതകൾ അതിനുണ്ടെന്നും അദ്ദേഹത്തിനുറപ്പുണ്ടായിരുന്നു. "അത്യുത്തമമായ ധൈര്യപ്രകടനം സർവ്വശക്തനിൽനിന്നു പ്രവഹിക്കുന്ന ഒരു രശ്മിയാണെന്ന തത്വം മഹത്തായ ഒരു പാഠമത്രേ." എന്നു് ഒരുവൻ അഭിപ്രായപ്പെട്ടതു് അർത്ഥമില്ലാത്ത പ്രസ്താവനയല്ല. അങ്ങനെയുള്ള വിശ്വാസം ഉള്ളവനു് നിസ്വാർത്ഥസേവനം സുസാധ്യമായിതീരുന്നു. രക്ഷിക്കപ്പെടുവാൻ അസാദ്ധ്യമായ ലോകത്തെ രക്ഷിക്കുന്നതിനുള്ള സംരംഭമല്ല ക്രൈസ്തവന്റേതു്. അവൻ ശ്രമിക്കുന്നതു് നിത്യനായ ദൈവത്തിന്റെ സ്നേഹം അന്യരുടെ ജീവിതത്തിലേക്കു് ഒഴുകത്തക്കവിധത്തിൽ തന്നിൽ കുടികൊള്ളുന്ന സ്നേഹം തുറന്നൊഴുകുന്ന ഒരു അരുവിയാക്കി തീർക്കുന്നതിനാണു്.

ശനി. മത്തായി. 17. 17—20.

ദൈവത്തിലുള്ള വിശ്വാസം കൊണ്ടു്, അവിശ്വാസത്തിന്റെ പ്രത്യാശയില്ലായ്മയിൽ ഒരു രക്ഷകനേയും ക്ഷമാപൂർവ്വമുള്ള സേവനത്തിനാവശ്യമായ ഉൽക്കർഷവും ഉത്തമമായ ജീവിതതത്വശാസ്ത്രവും മാത്രമല്ല വിവക്ഷിക്കപ്പെടുന്നതു്. ഉത്തമനേട്ടങ്ങൾക്കുള്ള ഒരു ശക്തികേന്ദ്രം കൂടെയാണതു്. ആവേശാപൂർവം അദ്ധ്വാനിക്കുന്ന ദാസന്മാറുന്നതിനെ അശക്യമായ ചില പർവ്വതങ്ങളെ നേരിടേണ്ടിവരും. പകുതയിലേക്കു പ്രവേശിച്ചു തുടങ്ങുന്ന മനുഷ്യൻ മനുഷ്യജീവിതവും അതിന്റെ ലക്ഷ്യമില്ലാത്ത ജീവിതഗതിയും, പാപവും നന്മയ്ക്കായി പ്രവർത്തിക്കുന്നതിനുള്ള സന്നദ്ധതയില്ലായ്മയും, തിന്മയുടെ വാസനകൾ ശാന്തമായി കാണപ്പെട്ടിരുന്ന അഗ്നി പർവതംപോലെ പൊട്ടിപ്പുറപ്പെടുന്നതും കാണുമ്പോൾ മനുഷ്യവർഗ്ഗത്തിന്റെ ഭാവിയെപ്പറ്റി ചിന്താകുലനായേക്കാം. എന്നാൽ ഇതോടുകൂടെ ദൈവവിശ്വാസമുള്ളവൻ "എന്താണു ചെയ്യേണ്ടതു്, എന്തു ചെയ്യുവാൻ കഴിയും." എന്ന പ്രശ്നവും അഭിമുഖീകരിക്കുന്നതാണു്. ഒരുവൻ ദൈവത്തിൽ യഥാർത്ഥമായി വിശ്വസിക്കുന്നുണ്ടെങ്കിൽ മേലുദ്ധരിച്ച പ്രശ്നങ്ങൾ അവിഭാജ്യങ്ങളായ രണ്ടു കാര്യങ്ങളാണെന്നു ബോദ്ധ്യപ്പെടുന്നതാണു്. "ചെയ്യേണ്ടതു ചെയ്യുവാൻ സാധ്യമല്ലെ"ന്നു് പറയുന്നതു് നിരീശ്വരത്വത്തിന്റെ ഏറ്റുപറച്ചിലാണു്. അതു് പറയുന്ന മനുഷ്യൻ ദൈവത്തിൽ വിശ്വസിക്കുന്നില്ല. നിശ്ചയം!

---

തിങ്കൾ. 1കൊരി 15. 24—28

അപ്പോസ്തലൻ ഇവിടെ പ്രസ്താവിക്കുംപ്രകാരമുള്ള അന്തിമ വിജയത്തിലുള്ള പ്രത്യാശ ദൈവത്തിലുള്ള ദൃഢവിശ്വാസംകൊണ്ടേ സാധ്യമാകൂ. അല്ലാതുള്ളവർക്കു നീതിയുടെ അന്തിമവിജയത്തിലുള്ള പ്രത്യാശയോ ഉറപ്പോ ഇല്ല. അവരുടെ ചിന്താഗതിയനുസരിച്ചു് തലമുറ തലമുറയായി മനുഷ്യജാതി അദ്ധ്വാനിക്കുകയും ത്യാഗമനുഷ്ഠിക്കുകയും ചെയ്തുകൊണ്ടിരിക്കും. സൂര്യൻ തണുത്തു് ചൂടില്ലാതാകയും ലോകത്തിലുള്ള ശക്തി ക്ഷയിച്ചു് നിർജ്ജീവമാകുകയും ചെയ്യുന്നതുവരെ അതു തുടർന്നുകൊണ്ടിരിക്കും. അവരുടെ തത്വചിന്തയാണിതു്. ഉത്തരസമുദ്രത്തിൽകൂടെ ദക്ഷിണ ദിക്കിലേക്കു ഒഴുകുന്ന മഞ്ഞു മലകൾ ചൂടുകൊണ്ടു് ഉരുകി ഇല്ലാതാകുന്ന പ്രകാരം നിവാസയോഗ്യമായ ഈ ഭൂമിയും സാവധാനത്തിൽ നിവാസയോഗ്യമല്ലാതായി തീരും. കടലിൽക്കൂടി ഒഴുകുന്ന മഞ്ഞുമലയിൽകാണപ്പെടുന്ന പോളാർ കരടികൾ ആ മലകൾ ഉരുകി നശിക്കുന്നതു് നിസ്സഹായരായി നോക്കിനിൽക്കുന്നപ്രകാരം മനുഷ്യജാതിയും തങ്ങളുടെ അന്ത്യം സമീപിക്കുന്നതുകണ്ടുകൊണ്ടു് നിസ്സഹായരായി കഴിയും. അതു മാത്രമാണു അവരുടെ പ്രതീക്ഷ. എന്നാൽ ദൈവത്തിലുള്ള വിശ്വാസം ഈ ലോകത്തിലോ പരലോകത്തിലോ ഒരു പക്ഷ രണ്ടിലുമോ അന്തിമവിജയം സാധ്യമാകുമെന്നുള്ള ഉറപ്പു നൽകുന്നു. ഇതു സേവനത്തിനു എത്ര വലിയ ഉത്തേജനമാണു് നൽകുന്നതു്. അതിനുവേണ്ടി അനുഷ്ഠിക്കപ്പെടുന്ന ഏതു ത്യാഗവും ഫലശൂന്യമാകുകയില്ല. "അവൻ എന്റെ ഉപനിധി ആ ദിവസംവരെ സൂക്ഷിപ്പാൻ ശക്തൻ എന്നു് ഉറച്ചുമിരിക്കുന്നു"

ചൊവ്വാ. 1തെസ്സ 4. 9, 1—പത്രോ. 1. 22, 1യോഹ. 2. 10

പുതിയനിയമത്തിൽ സേവനാധിഷ്ഠിതമായ സ്നേഹത്തിനു നൽകിയിരിക്കുന്ന പ്രാധാന്യം എത്ര വലുതെന്നു് കാണുക. എന്നാൽ ദൈവത്തിലും അമർത്യതയിലുമുള്ള വിശ്വാസത്തിൽനിന്നു് ഈ വാക്യങ്ങൾ പറിച്ചുമാറുവാൻ സാധ്യമല്ല. ആദിമക്രൈസ്തവസഭയിലെ അംഗങ്ങൾ പരസ്പരം സ്നേഹിച്ചിരുന്നു എങ്കിൽ അതേ സമയത്തുതന്നെ ഓരോരുത്തരുടേയും വിശ്വാസം ശക്തിപ്പെടുത്തുന്നതിലും ആത്മീയ അനുഭവങ്ങൾ ദൃഢപ്പെടുത്തുന്നതിലും തല്പരരായിരുന്നു. പുതിയനിയമ ഗ്രന്ഥകർത്താക്കളുടെ ദൃഷ്ടിയിൽ സ്നേഹവും വിശ്വാസവും തമ്മിൽ അവിഭാജ്യബന്ധംകാണുവാൻ കാരണം സ്നേഹത്തിനു ചെയ്യാവുന്ന പരമാവധിസേവനം വിശ്വാസം ദൃഢപ്പെടുത്തുക എന്നുള്ളതാണെന്നു അവർക്കു ബോധ്യമായിരുന്നു. മനുഷ്യർക്കു് വിവിധങ്ങളായ ആവശ്യങ്ങളുണ്ടു്. എന്നാൽ അവർക്കു് അവയിലെല്ലാം പരമപ്രധാനമായ ആവശ്യം ദൈവമത്രെ. പരദൃഷ്ടിയിൽ ദൈവയാഥാർത്ഥ്യമുള്ളവനായി തീരത്തക്കവിധത്തിലുള്ള ജീവിതമായിരുന്നു ആദിമ

ക്രൈസ്തവരുടെ ദൃഷ്ടിയിൽ അത്യുത്തമമായ സേവനം. കർത്താവ് പലതരത്തിലുള്ള സേവനങ്ങളിൽ വ്യാപൃതനായിരുന്നു. എന്നാൽ അവയെക്കാളെല്ലാം പരിഗണന താൻ നൽകിയിരുന്നതു് ദൈവത്തെ മനുഷ്യനു് വെളിപ്പെടുത്തി കൊടുക്കുന്ന കൃത്യത്തിലായിരുന്നു. അതിൽ മനുഷ്യൻെറ ആഴമായ ആവശ്യത്തെ താൻ നിർവഹിച്ചുകൊടുത്തു. ക്രിസ്തീയവിശ്വാസം പാലിക്കു, അതിൻെറ യഥാത്ഥ്യമായ ഉറപ്പുണ്ടായിരിക്കുക, അതു് ജീവിതത്തിൽ മററുള്ളവർക്കു് ആകർഷകമായിത്തീരുക, അതാണു അത്യുച്ചകോടിയിലുള്ള സേവനം.

ബുധൻ. റോമ. 8. 31—39

പൌലൂസ് അപ്പോസ്തലൻ എത്രവിജയകരമായ ജീവിതമാണു നയിച്ചതു്. സന്തോഷമായിരിക്കുക; ഞാൻ ലോകത്തെ വിജയിച്ചിരിക്കുന്നു എന്നു പറഞ്ഞവൻെറ വിശ്വാസം അപ്പോസ്തലനെപ്പോലെ എത്ര ആയിരം പേർക്കാണു വിജയകരമായ ജീവിതം നയിക്കുവാൻ സഹായമായിട്ടുള്ളതു്. സേവനവുമായി മതത്തിനുള്ള ബന്ധമെന്തെന്നു് ആരെങ്കിലും ചോദിക്കുന്നപക്ഷം അതിനുള്ള ഉത്തരം വ്യക്തമാണു്. വിജയകരമായ ജീവിതം ലോകത്തിൽ സാദ്ധ്യമാക്കിത്തീർക്കുകയാണു് മതം ചെയ്യുന്നതു്. ദൈവത്തെ ആത്മീകമായി അനുഭവിച്ചറിയുന്നതിലാണു് അതിൻെറ അടിസ്ഥാനമിടുന്നതു്. മനുഷ്യവർഗ്ഗത്തിൻെറ കാതലായ പരാജയം ആത്മീയ പരാജയമത്രേ. മനുഷ്യൻെറ സർവപ്രധാനമായ ആവശ്യം ആന്തരികവും സമൃദ്ധവും നിരാശയറിയാത്തതും വിജയകരവുമായ ജീവിതമത്രേ. മനുഷ്യർക്കു് എന്തെല്ലാം കൊടുത്താലും അവർ പൂർവസ്ഥിതിയിൽ സ്ഥിതിചെയ്യു എന്നു വരാം. എന്നാൽ ആനന്ദസമ്പൂർണ്ണവും അജയ്യവും അന്യരിലേക്കു് സംക്രമിക്കത്തക്കതുമായ വ്യക്തിത്വത്തോടുകൂടിയവൻ സാഹചര്യങ്ങളേയും മനുഷ്യരെ തന്നെയും രൂപാന്തരപ്പെടുത്തുന്നു. മതവിശ്വാസം സേവനത്തിനു് അപരിത്യാജ്യമായ പല ഘടകങ്ങളെയത്രെ പ്രദാനം ചെയ്യുന്നതു്. അതേ 'ജീവിതത്തെപററി ആദർശസംപുഷ്ടമായ വ്യാഖ്യാനം, അവിശ്വാസത്തിൻെറ മരണകരമായ നിരാശയിൽനിന്നുള്ള രക്ഷ, ക്ഷമാപൂർവമുള്ള സേവനത്തിനാവശ്യമായ പരമലക്ഷ്യം നേട്ടങ്ങൾക്കുള്ള അമാനുഷിക ശക്തി, വിജയപ്രതീക്ഷ നൽകുന്ന ന്യായയുക്തമായ അടിസ്ഥാനം മനുഷ്യൻെറ ആഴമായ ആവശ്യങ്ങൾക്കു മതിയായ ആത്മീയസന്ദേശം, വിജയ സംപൂർണ്ണമായ വ്യക്തിത്വം സാദ്ധ്യമാക്കിതീർക്കുന്ന കഴിവുകൾ എന്നിവ തന്നെ. (ബുധനാഴ്ച വരെയുള്ളതു ചേർത്തിരിക്കുന്നു.)

# ഒരു ചിന്താക്കുഴപ്പം

(എം. സി. കുറിയാക്കോസ് റമ്പാൻ)

ഇതു ഒരു വിമർശനമല്ല. ഒരു തിരുത്തൽ മാത്രമാണു്. ചർച്ചുവീക്കിലിയിലെ പ്രതിവാരപ്രഭാഷണം ഞാൻ താല്പര്യപൂർവ്വം വായിക്കാറുണ്ടു്. ജൂൺ 20-ാംനു-ലെ പ്രഭാഷണപംക്തിയിൽ ഒരു ചിന്താക്കുഴപ്പം കാണുന്നു: ഇസ്രായേലിൽ എൽദാദും മേദാദും പ്രവചിച്ചതു യോശുവാ അറിഞ്ഞു് അവരെ വിരോധിക്കണമെന്നു മോശയോടു അപേക്ഷിച്ചപ്പോൾ "യഹോവയുടെ ജനമൊക്കെയും പ്രവാചകന്മാരാകയും യഹോവാ തൻെറ ആത്മാവിനെ അവരുടെ മേൽ പകരുകയും ചെയ്തെങ്കിൽ കൊള്ളായിരുന്നു എന്നു മോശ പറഞ്ഞതാണല്ലൊ പ്രഭാഷണവിഷയം. അദ്ദേഹത്തിൻെറ ആ മൊഴി ഒരു ആശംസമാത്രമായിരുന്നു. സ്ഥാനത്യാഗം അല്ലായിരുന്നു. എന്നാൽ പ്രഭാഷകനാകട്ടെ മോശ അദ്ദേഹത്തിൻെറ നേക്ക സ്ഥാനത്തുനിന്നും അവർക്കുവേണ്ടി സ്ഥാനത്യാഗം ചെയ്തുമാറികൊടുത്തു എന്നു ധരിച്ചു കൊണ്ടോ എന്നു തോന്നുമാറു് അദ്ദേഹത്തിൻെറ സ്വഭാവവൈശിഷ്ട്യത്തെ പ്രശംസിച്ചുകൊണ്ടു ചോദിക്കുന്നു. ഏതെങ്കിലും തുറയിൽ നാം ഉന്നതസ്ഥാനം കരസ്ഥമാക്കീട്ടുണ്ടെന്നിരിക്കട്ടെ... ആരെങ്കിലും നമ്മെ കവച്ചുകവച്ചു മുമ്പോട്ടു കടക്കുവാൻ നാം അനുവദിക്കുമോ? വാർദ്ധക്യവും ക്ഷീണവും നമ്മെ ബാധിക്കുമ്പോൾ യൗവ്വനയുക്തർ പുതിയ ദർശനത്തോടും ശക്തിയോടുംകൂടെ മുമ്പോട്ടു വന്നാൽ നാം മാറിനിന്നിട്ടു് അവർക്കു സ്ഥാനം കൊടുക്കുമോ?

സന്ദർഭംകൊണ്ടുഇങ്ങനെ ഒരു ചോദ്യം ഉദിക്കുന്നില്ല. എൽദാദും മേദാദും മോശയെ കവച്ചു വയ്ക്കുവാൻ ആഗ്രഹിച്ചില്ല. അവർ അതിനായി ശ്രമിക്കുകയോ ഒരു കൂട്ടുകെട്ടു് ഉണ്ടാക്കുകയോ ചെയ്തില്ല. "പുതിയ ദർശനവും ശക്തിയും ഉള്ള യൗവ്വനയുക്തരായ നിങ്ങൾ മേലാൽ ജനത്തെ നയിച്ചുകൊൾവിൻ, വൃദ്ധനും ക്ഷീണനുമായ ഞാൻ ഇതാ മാറുന്നു എന്നു മോശ അവരോടു പറഞ്ഞതുമില്ല. ആ സ്ഥിതിക്കു പ്രഭാഷണത്തിലെ ടി ചോദ്യം ഒരു സത്യനാശചിന്താകുഴപ്പം അല്ലേ?

മോശ അദ്ദേഹത്തിൻെറ കീഴിലു

Licence No. 498 Dated 20-8-1946 Reg. M. 5268

# THE CHURCH WEEKLY

ണ്ടായിരുന്ന ആ യുവാക്കന്മാർക്കു ലഭിച്ച ദൈവപ്രസാദത്തെക്കുറിച്ചു സന്തോഷിച്ചു. യഹോവയുടെ ജനമൊക്കെയും ആ നൽവരം ലഭിച്ചിരുന്നുവെങ്കിൽ നന്നായിരുന്നു എന്നു തന്മൂലം അദ്ദേഹം ആശംസിച്ചു. അത്രമാത്രം. ആ യുവാക്കന്മാർ മോശയെ കവച്ചുവച്ചു മുമ്പോട്ടുകടക്കുന്നതിനു ചെല്ലാതെയും ശ്രമിക്കാതെയും അവരുടെ സ്ഥാനത്തു നിന്നു. മോശയാകട്ടെ അദ്ദേഹത്തിന്റെ ദൈവയുക്തമായിരുന്ന സ്ഥാനത്തു തുടർന്നുനിന്നു. ചുമതലയുള്ള ഉന്നതസ്ഥാനങ്ങളിൽ നിയമിക്കപ്പെടുന്ന സ്ഥാനികൾ പുതിയ ദർശനക്കാർ വരുമ്പോൾ മാറിക്കൊടുക്കണം എന്ന ആശയം നമ്മുടെ യുവാക്കന്മാർ വിളമ്പിക്കൊടുക്കുന്നതു് അപമാനകരമല്ലയോ? പ്രഭാഷണാധാരമായ വാക്യത്തിന്റെ പരിസരങ്ങളിൽ അങ്ങനെ ഒരു ആശയം ഇല്ലതാനും. മേൽ സൂചിപ്പിച്ച പ്രകാരം മോശ അക്കംവേണ്ടി മാറിയില്ല എന്നാലാ നിയുക്തസ്ഥാനത്തു വിശ്വ

സ്തതയോടും കീഴെ ശാശ്വതകൈകൾ ഉണ്ടു് എന്ന ഉറപ്പോടും മരണം വരെ നിൽക്കുകയത്രേ ചെയ്തതു്. സഭയിലും കരണീയം അതുതന്നെ ആകുന്നു. വൃദ്ധസ്ഥാനികൾ മോശക്കാരാണെന്നു പുതിയ അളുകൾ സങ്കല്പിക്കുന്നതു മൗഢ്യമത്രേ. പ്രായം മൂലം കരഗതമാകുന്ന അനുഭവങ്ങളും ദൈവാശ്രയവും അറിവും വിവേകവും പാകതയും ഒന്നു വേറെതന്നെയാണു്. അവ പ്രദാനം ചെയ്യുന്നതിനു സർവകലാശാലകൾക്കോ വൈദികകോളജുകൾക്കോ സാധിക്കുന്നതല്ലല്ലോ. പരിശുദ്ധാത്മവ്യാപാരത്തിനു പണ്ഡിതപാമരവ്യത്യാസമില്ല. ആ പരിശുദ്ധവ്യാപാരത്തിൻ കീഴ് ഉന്നതസ്ഥാനികളൊക്കെയും പ്രായം കടക്കുന്തോറും ഏവംവിധമെല്ലാം വളർന്നും ഉയർന്നുംകൊണ്ടത്രെ ഇരിക്കുന്നതു്. എന്ന വസ്തുത ദർശനമുള്ള യൗവനയുക്തർ വിസ്മരിക്കുകയോ ഈ വയസ്സന്മാർ മാറിത്തരുന്നില്ലല്ലോ എന്നു പിറുപിറുക്കയോ ചെയ്യാതെ അവർക്കു യോജ്യവും കഴിവുള്ളതുമായ സേവനം—എസ്ഥേർ പറഞ്ഞപ്രകാരം ഞാൻ നശിക്കുന്നെങ്കിൽ നശിക്കട്ടെ എന്ന ത്യാഗമനസ്ഥിതിയോടെ അനുഷ്ഠിക്കയത്രെ അത്യുത്തമം.

## ക്രൈസ്തവലോകവാർത്തകൾ

(കെ. വി. എം.)

### വിസാ നിഷേധിച്ചു

1926 മുതൽ ഇൻഡ്യയിലെ ഒരു മെഡിക്കൽമിഷ്യനറിയായിരുന്ന ഡോ. കാൽസനും മറ്റൊരു മിഷ്യനറിയായ എറിക്കു സ്റ്റീഡ്സൻ എന്നീ ഡന്മാർക്കുകാർക്കു് ഇൻഡ്യയിലേക്കു വീണ്ടും വരുന്നതിനുള്ള അനുവാദം ഇൻഡ്യാഗവർമ്മെന്റു നിഷേധിച്ചിരിക്കുന്നു. അവധിക്കു ഡന്മാർക്കിലേക്കു പോയിരുന്ന ഇവർക്കു യാത്രാനുവാദം നിഷേധിച്ചതിന്റെ കാരണം വ്യക്തമാക്കിയിട്ടില്ല;

### പ്രതിഷേധം

റോമിലെ ബാപ്റ്റിസ്റ്റ്സഭയിലെ പാസ്റ്റർമാരുടെ ഇടവകകളുടെ വലിപ്പം ആദ്ധ്യാത്മികപ്രവർത്തനങ്ങൾ എന്നിവയെപ്പറ്റിയുള്ള വിശദവിവരങ്ങൾ നൽകണമെന്നു് ഇറ്റലിയിലെ പോലീസ് ആവശ്യപ്പെട്ടതിൽ അതു ഭരണഘടനയ്ക്കു തന്നെ വിരുദ്ധമാണെന്നു സ്ഥാപിച്ചുകൊണ്ടു പ്രതിഷേധിച്ചിരിക്കുന്നു.

ഇടവക സംബന്ധിച്ചോ മററുമുള്ള വിവരങ്ങൾ പാസ്റ്റർമാർ നൽകരുതെന്നു കാണിച്ചു സഭാകേന്ദ്രത്തിൽനിന്നും നിർദ്ദേശവുമയച്ചിട്ടുണ്ടു്.

### കൂടുതൽ മിഷനറി പ്രവർത്തനം

അവിശ്വാസികൾക്കു ക്രിസ്തുവിന്റെ രക്ഷയുടെ സന്ദേശം നൽകുന്നതിനു ക്രൈസ്തവർ കൂടുതൽ മിഷനറിപ്രവർത്തനങ്ങളിൽ വ്യാപൃതരാകണമെന്നു ഫ്രഞ്ചുറോമൻകാത്തോലിക്കു ഹയരാർക്കിയുടെ പൊതുസമ്മേളനം ഒരു പ്രസ്താവന പുറപ്പെടുവിച്ചിരിക്കുന്നു.

### ബൈബിൾ പ്രചരിക്കുന്നു

ഒരു കത്തോലിക്കാ രാജ്യമെന്നു കരുതപ്പെട്ടിരിക്കുന്ന വെസ്റ്റിൻഡീസിൽ ബൈബിളിന്റെ പ്രചാരം ക്രമാതീതമായി വർദ്ധിച്ചിരിക്കുന്നു. ജനസംഖ്യയുടെ പകുതി പ്രോട്ടസ്റ്റന്റു് സഭാംഗങ്ങളായിത്തീർന്നിരിക്കുന്നു.



Printed and Published by N.M. Abraham B.A. at the Malayala Manorama Press, Kottayam